ആദിശങ്കരകൃത

# ശിവാനന്ദലഹരീ

(അർത്ഥസഹിതം)



എം. എൻ. രാമസ്വാമി അയ്യർ

ശ്രീമത് ശങ്കരഭഗവത് പൂജ്യപാദൈഃ വിരചിതഃ

# ശിവാനന്ദലഹരീ



'മാനസോല്ലാസം' എന്ന ഭാഷവ്യാഖ്യാനത്തോടും
സരളമായ സാരാർത്ഥത്തോടും കൂടിയത്.



Edited by
M.N. Ramaswamy Iyer
Banker, Palghat.

Second Edition

1956
Ramayana Publishing House
Sri Rama Mandir
Bank Road, Alathur

Price. 12 As.

## ശിവാനന്ദ ലഹരീ

കലാഭ്യാം ചൂഡാലങ്കൃതശശികലാഭ്യാം നിജതപഃ
ഫലാഭ്യാം ഭക്തേഷു പ്രകടിതഫലാഭ്യാം ഭവതു മേ |
ശിവാഭ്യാമസ്തോകത്രിഭുവനശിവാഭ്യാം ഹൃദി പുനർ
ഭവാഭ്യാമാനന്ദസ്ഫുരദനുഭവാഭ്യാം നതിരിയം || 1 ||

ഇയം ഈ മേ നതിഃ എന്റെ നമസ്കാരം കലാഭ്യാം സകലവിദ്യാസ്വരൂപികളായി ചൂഡാംലംകൃതശശികലാഭ്യാം തലമുടിയിലലങ്കരിക്കപ്പെട്ട ചന്ദ്രക്കലയോടുകൂടിയവരായി നിജപഃഫലാഭ്യാം അന്യോന്യം ചെയ്യപ്പെട്ട തപസ്സിന്റെ ഫലഭൂതരായി, ഭക്തേഷു ഭക്തന്മാരിൽ പ്രകടിതഫലാഭ്യാം പ്രകാശിപ്പിക്കപ്പെട്ട മോക്ഷം മുതലായ ഫലത്തോടുകൂടിയവരായി, അസ്തോകത്രിഭുവന ശിവാഭ്യാം മൂന്നു ലോകത്തിന്റെയും ഏറ്റവുംമധികമായ മംഗളത്തിന്നു കാരണഭൂതരായി ഹൃദി പുനർഭവാഭ്യാം മനസ്സിൽ (ധ്യാനിക്കുന്നതിനാൽ ) വീണ്ടും വിണ്ടും പ്രത്യക്ഷമാവുന്നവരായി ആനന്ദസ്ഫുരദനുഭവാഭ്യാം ആനന്ദത്തോടെ പ്രകാശിക്കുന്ന സ്വരൂപജ്ഞാനത്തോടുകൂടിയവരായിരിക്കുന്ന ശിവാഭ്യാം പാർവ്വതീപരമേശ്വരന്മാർക്കായ്ക്കൊണ്ട്, ഭവതു ഭവിക്കുമാറാകട്ടെ.

വേദം തുടങ്ങിയ വിദ്യകളെല്ലാറ്റിൻറ്റേയും സ്വരൂപികളായി, ജടമുടിയിൽ അലങ്കരിക്കപ്പെട്ട ചന്ദ്രക്കലയോടുകൂടിയവരായി, അന്യോന്യം തങ്ങൾ ചെയ്യുന്ന തപസ്സിന്ന് ഒരാൾക്കൊരാൾ ഫലഭൂതരായി സ്വഭക്തന്മാർക്ക്, ധർമ്മം, മോക്ഷം തുടങ്ങിയ ഫലങ്ങളെ നൽകുന്നവരായി, മൂന്നു ലോകത്തിന്നും അനല്പമായ മംഗളം നൽകുന്നവരായി, ധ്യാനിക്കുംതോറും മനസ്സിൽ വീണ്ടും വീണ്ടും പ്രത്യക്ഷന്മാരാവുന്നവരായി,

ആനന്ദരൂപികളായിരിക്കുന്ന ശ്രീ പാർവ്വതിപരമേശ്വരന്മാർക്കായ്ക്കൊണ്ട് എന്റെ ഈ നമസ്കാരം ഭവിക്കട്ടെ.

ഗളന്തീ ശംഭോ ത്വച്ചരിതസരിതഃ കില്ബിഷരജോ
ദളന്തീ ധീകല്യാസരണിഷു പതന്തീ വിജയതാം |
ദിശന്തീ സംസാരഭ്രമണപരിതാപോപശമനം
വസന്തീ മച്ചേതോഹൃദഭുവി ശിവാനന്ദലഹരീ || 2 ||

ശംഭോ ! ഹേ പരമേശ്വര ! ത്വച്ചരിതസരിതഃ ഭവാന്റെ ചരിതമാകുന്ന നദിയിൽനിന്നു ഗളന്തീ പെരുകി ഒഴുകി കില്ബിഷരജഃ പാപമാകുന്ന ധൂളിയെ ദളന്തീ നശിപ്പിക്കുന്നതും ധീകല്യാസരണിഷു ബുദ്ധികളാകുന്ന കൈത്തോടുകളിൽ പതന്തീ വീഴുന്നതും സംസാരഭ്രമണപരിതാപോപശമനം ദിശന്തീ ജനനമരണാദിയായ സംസാരത്തിൽ ചുഴലുന്നതിനാലുണ്ടാവുന്ന ദുഃഖത്തിന്നു ശാന്തി നൽകുന്നതും മച്ചേതോഹൃദഭുവി എന്റെ ഹൃദയമാകുന്ന കയത്തിൽ വസന്തീ വസിക്കുന്നതുമായ ശിവാനന്ദലഹരീ ശിവാനന്ദപ്രവാഹം വിജയതാം വിജയിച്ചരുളട്ടെ.

ഹേ പരമേശ ! ഭവാന്റെ പാവനചരിതമാകുന്ന നദിയിൽ നിന്നു പെരുകി ഒഴുകി, പാപമാകുന്ന ധൂളിയെ നശിപ്പിച്ചുകൊണ്ട് ബുദ്ധിയാകുന്ന അരുവിയുടെ മാർഗ്ഗങ്ങളിൽ പതിച്ച്, ജനനമരണാദിയാകുന്ന സംസാരത്തിൽ പെട്ടു കറങ്ങുന്ന (ചുഴലുന്ന) തിനാലുണ്ടാവുന്ന ദുഃഖത്തിന്നു ശാന്തിചേർത്തുകൊണ്ട് എന്റെ ഹൃദയമാകുന്ന സരസ്സിൽ അലഞ്ഞുലഞ്ഞോളംതല്ലിക്കൊണ്ടു കുടികൊള്ളുന്ന ശിവാനന്ദപ്രവാഹം വിജയിച്ചരുളട്ടെ.

ത്രയീവേദ്യം ഹൃദ്യം ത്രിപുരഹരമാദ്യം ത്രിനയനം
ജടാഭാരോദാരം ചലദുരഗഹാരം മൃഗധരം |
മഹാദേവം ദേവം മയി സദയഭാവം പശുപതിം
ചിദാലംബം സാംബം ശിവമതിവിഡംബം ഹൃദി ഭജേ || 3 ||

ത്രയീവേദ്യം മൂന്നു വേദങ്ങളാൽ അറിയത്തക്കവനായി ഹൃദ്യം മനസ്സിന്നിണങ്ങിയ ത്രിപുരഹരം മുപ്പുരങ്ങളെ ചുട്ടെരിച്ചവനായി ആദ്യം ത്രിനയനം എല്ലാറ്റിന്നുമാദിയായി മുക്കണ്ണനായി ജടാഭാരോദാരം ചലദുരഗ്രഹാരം ഇളകിക്കൊണ്ടിരിക്കുന്ന സർപ്പങ്ങളെ മാലയായണിഞ്ഞവനായ് മൃഗധരം മാനിനെ ധരിച്ചവനായി മഹാദേവം ദേവം മഹാദേവനായി പ്രകാശസ്വരൂപിയായി മയി സദയഭാവം എന്നിൽ കരുണയോടുകൂടിയവനായി പശുപതിം ജീവജാലങ്ങൾക്കെല്ലാമാധാരമായി ചിദാലംബം സ്വരൂപജ്ഞാനത്തിന്നു സാധനഭൂതനായി സാംബം ഉമാസഹിതനായി അതിവിഡംബം പ്രപഞ്ചത്തെ അനുകരിക്കുന്ന ശിവം മംഗളമൂർത്തിയെ ഹൃദി ഭജേ ഹൃദയത്തിൽ ഞാൻ ഭജിക്കുന്നു.

മൂന്നു വേദങ്ങളാൽ അറിയത്തക്കവനായി മനോജ്ഞനായി മുപ്പുരങ്ങളേയും ചുട്ടെരിച്ചവനായി, ആദ്യനായി മുക്കണ്ണനായി കനത്ത ജടാഭാരത്താലതിഗംഭീരനായി ഇളകിക്കൊണ്ടിരിക്കുന്ന സർപ്പത്തെ ഭൂഷണമാക്കിയവനായി, മഹാദേവനായി, പ്രകാശ സ്വരൂപനായി, എന്നിൽ കരുണയോടുകൂടിയവനായി, ജീവജാലങ്ങാൾക്കെല്ലാമാധാരമായി, സ്വരൂപജ്ഞാനത്തിന്നു സാധനഭൂതനായി, ഉമാസഹിതനായി പ്രപഞ്ചാനുസാരിയായിരിക്കുന്ന ആ മംഗളവിഗ്രഹനെ (ശിവനെ) ഞാൻ ഹൃദയത്തിൽ ഭജിക്കുന്നു.

സഹസ്രം വർത്തന്തേ ജഗതി വിബുധാഃ ക്ഷുദ്രഫലദാ
ന മന്യേ സ്വപ്നേ വാ തദനുസരണം തത്കൃതഫലം |
ഹരിബ്രഹ്മാദീനാമപി നികടഭാജാമസുലഭം
ചിരം യാചേ ശംഭോ തവ പദാംഭോജഭജനം || 4 ||

ജഗതി ലോകത്തിൽ ക്ഷുദ്രഫലദഃ വിബുധാഃ അതിതുച്ഛമായ ഫലത്തെമാത്രം നൽകുവാൻ കഴിവുള്ളവരായ ദേവന്മാർ സഹസ്രം വർത്തന്തേ; ആയിരക്കണക്കിലുണ്ട്; സ്വപ്നേ വാ സ്വപ്നത്തിലുംകൂടി തദനുസരണം അവരുടെ ആശ്രയത്തേയും തത്കൃതഫലം അതുകൊണ്ടുണ്ടാകാവുന്ന ഫലത്തേയും ന മന്യേ കൊതിക്കുന്നില്ല; ശംഭോ ! സുഖങ്ങൾക്കെല്ലാം നിദാനമായ ശിവ ! മംഗളമൂർത്തേ ! നികടഭാജാം അടുത്തുനിൽക്കുന്നവരായ ഹരിബ്രഹ്മാദീനാം അപി അസുലഭം വിഷ്ണു, ബ്രഹ്മാവ് മുതലായവർക്കും കൂടി ലഭിക്കാവുന്നതല്ലാത്ത തവ നിന്തിരുവടിയുടെ പദാംഭോജഭജനം പദകമലങ്ങളുടെ ഭജനം ചിരം എന്നെന്നേക്കുമായി യാചേ ഞാൻ യാചിച്ചുകൊള്ളുന്നു.

ലോകത്തിൽ അതിനിസ്സാരങ്ങളായ ഫലങ്ങളെ ഉടനടി നൽകുന്നവരായ ദേവന്മാർ അനേകായിരമുണ്ട്. അവരെ ആശ്രയിക്കുന്നതിന്നോ, അവർ തരുന്ന ഫലത്തിന്നോ ഞാൻ കാംക്ഷിക്കുന്നില്ല. ഹേ സുഖങ്ങൾക്കാധാരഭൂതനായ മംഗളവിഗ്രഹ ! സമീപവർത്തികളായ വിഷ്ണു, ബ്രഹ്മദേവൻ മുതലായവർക്കുകൂടി അസുലഭമായിരിക്കുന്ന നിന്തിരുവടിയുടെ പാദസേവയെ മാത്രമെ എന്നന്നേക്കുമായി ഞാൻ യാചിക്കുന്നുള്ളൂ.

സ്മൃതൌ ശാസ്ത്രേ വൈദ്യേ ശകുനകവിതാഗാനഫണിതൌ
പുരാണേ മന്ത്രേ വാ സ്തുതിനടനഹാസ്യേഷ്വചതുരഃ |
കഥം രാജ്ഞാം പ്രീതിർഭവതി മയി കോƒഹം പശുപതേ
പശ്യം മാം സർവജ്ഞ പ്രഥിത കൃപയാ പാലയ വിഭോ || 5 ||

സ്മൃതൌ മനസ്മൃതി തുടങ്ങിയ ധർമ്മശാസ്ത്രത്തിലോ ശാസ്ത്രേ തർക്ക വ്യാകരണാദിശാസ്ത്രങ്ങളിലോ വൈദ്യേ ധന്വന്തരീനിർമ്മിതമായ വൈദ്യശാസ്ത്രത്തിലോ ശകുനകവിതാ ഗാനഫണിതൌ ശകുനം, കവിതാ, സംഗീതം ഇവയെ പറയുന്നതിലോ പുരാണേ മന്ത്രേ പുരാണങ്ങളിലോ മന്ത്രശാസ്ത്രത്തിലോ സ്തുതിനടന-ഹാസ്യേഷ്വ വാ സ്തുതിക്കൽ, നൃത്തം, ഫലിതം പറഞ്ഞു രസിപ്പിക്കുക ഇവയിലുന്നേയോ അചതുരഃ; ഞാൻ സമർത്ഥനല്ല; രാജ്ഞാം പ്രീതിഃ രാജാക്കന്മാർക്ക് പ്രീതി മയി കഥം ഭവതി ? എന്നിൽ എങ്ങിനെയുണ്ടാവും ? പശുപതേ ! സര്വ്വ്ജ്ഞ ! ഹേ ജഗദീശ ! എല്ലാമറിയുന്നോവോ ! പ്രഥിത ! ശ്രുതിപ്രസിദ്ധിയാര്ന്നലള്ളോവേ ! വിഭോ ! സർവ്വവ്യാപക ! പശ്യം അഹം കഃ സാധുവായും, ഞാൻ ആരെന്നതന്നെ അറിയാത്തവനായുമിരിക്കുന്ന മാം കൃപയാ പാലായ ! എന്നെ കരുണയാർന്ന കാത്തരുളേണമേ.

മനസ്മൃതി തുടങ്ങിയ ധർമ്മശാസ്ത്രങ്ങളിലോ, തർക്കവ്യാകരണാദികളിലോ, വൈദ്യം, ശകുനശാസ്ത്രം, കവനകല, സംഗീതശാസ്ത്രം, പുരാണം, മന്ത്രശാസ്ത്രം, സ്തുതി, നൃത്തം, ഹാസ്യചേഷ്ടകളെ അഭിനയിക്കൽ എന്നിവയിലോ ഞാനല്പവും സമർത്ഥനല്ല. അങ്ങിനെയിരിക്കെ രാജപ്രീതി എനിക്ക് എങ്ങിനെ ലഭിക്കും? ഹേ ജഗദീശ്വര ! സർവ്വജ്ഞനായി, ശ്രുതിപ്രസിദ്ധനായി, സർവ്വവ്യാപിയായിരിക്കുന്നോവേ ! സാധുവും തന്നത്താനറിയാത്തവനുമായ എന്നെ കരുണയോടെ കാത്തരുളേണമേ.

ഘടോ വാ മൃത്പിണ്ഡോ፟ഽപ്യണുരപി ച ധൂമോ፟ഽഗ്നിരചലഃ
പടോ വാ തന്തുർവാ പരിഹരതി കിം ഘോരശമനം |
വൃഥാ കണ്ഠക്ഷോഭം വഹസി തരസാ തർക്കവചസാ
പദാംഭോജം ശംഭോർഭജ പരമസൌഖ്യം വ്രജ സുധീഃ || 6 ||

സുധീഃ ! ഹേ സുബുദ്ധേ ! ഘടോ വാ കുടമോ മൃത് പിണ്ഡഃ അപി മണ്കട്ടയോ അണുഃ അപി ച ധൂമഃ പരമാണുവോ എന്നല്ല പുകയോ അഗ്നിഃ അചലഃ അഗ്നിയോ പർവ്വതമോ പടഃ വാ തന്തുഃ വാ വസ്ത്രമോ നൂലോ ഘോരശമനം ഭയങ്കരമായ മൃത്യുവിനെ പരിഹരതി കിം ? പരിഹരിക്കുന്നുണ്ടോ ? തർക്കവചസാ ന്യായശാസ്ത്രത്തിലെ വാക്യത്താൽ വൃഥാ നിഷ്ഫലമായ കണ്ഠക്ഷോഭം വഹസിഃ കണ്ഠക്ഷോഭത്തെ ചെയ്യുന്നു; ശംഭോഃ ശുഭപ്രദനായ ശംഭുവിന്റെ പദാംഭോജം ഭജ; പൊൽത്താരടികളെ ഭജിക്കുക; തരസാ ഉടൻതന്നെ പരമസൗഖ്യം വ്രജ ഉൽകൃഷ്ടമായ സൗഖ്യത്തെ പ്രാപിക്കുക.

ന്യായശാസ്ത്രോക്തങ്ങളായ ഘടം, മണ്ണ്, അണു, ധൂമം അഗ്നി, പർവ്വതം, വസ്ത്രം, നൂൽ എന്നിവ ഭയങ്കരനായ മൃത്യുവിനെ തടുത്തു നിർത്തുമോ ? പിന്നെയെന്തിനാണ് അപ്രകാരമുള്ള വാക്യങ്ങളുച്ചരിച്ച് വെറുതെ കണ്ഠക്ഷോഭം ചെയ്യുന്നതു, സർവ്വ കല്യാണങ്ങളും നൽകുന്ന ശംഭുവിന്റെ തൃച്ചേവടികളെ ഭജിക്കു ! ഉടനെ തന്നെ ഉൽകൃഷ്ടമായ സൗഖ്യത്തേയും പ്രാപിക്കു !

മനസ്തേ പാദാബ്ജേ നിവസതു വചഃ സ്തോത്രഫണിതൌ
കരൌ ചാഭ്യർച്ചായാം ശ്രുതിരപി കഥാകർണ്ണനവിധൌ |
തവ ധ്യാനേ ബുദ്ധിർന്നയനയുഗളം മൂർത്തിവിഭവേ
പരഗ്രന്ഥാൻ കൈർവ്വാ പരമശിവ ജാനേ പരമതഃ || 7 ||

പരമശിവ ! മനഃ ഹേ പരമേശ്വര ! മനസ്സ് തേ പാദാബ്ജേ നിന്തിരുവടിയുടെ പദകമലത്തിലും വചഃ സ്തോത്രഫണിതൗ വചസ്സ് സ്തുതിവാക്യങ്ങളിലും കരൗ അഭ്യർച്ചായാം ച കൈകൾ ആരാധനാ വിധികളിലും ശ്രുതിഃ കഥാകർണ്ണനവിധൗ അപി കാതു ത്വച്ചരിതങ്ങളെ കേൾക്കുന്നതിലും ബുദ്ധിഃ തവ ധ്യാനേ ബുദ്ധി നിന്തിരുവടിയുടെ ധ്യാനത്തിലും നയനയുഗളം കണ്ണിണകൾ മൂർത്തിവിഭവേ മോഹനവിഗ്രഹത്തിലും നിവസതു വിട്ടുപിരിയാതിരിക്കട്ടെ. അതഃ പരം അതിൽപിന്നെ പരഗ്രന്ഥാൻ കൈഃ വാ ജാനേ: മറ്റു ഗ്രന്ഥങ്ങളേ ഏതു (ഇന്ദ്രിയങ്ങൾ) കൊണ്ടാണ് ഞാൻ അറിയുക.

ഹേ പരമേശ്വര ! എന്റെ മനസ്സ് ഭവാന്റെ പദകമലത്തിലും വചസ്സ് സ്തുതിവാക്യങ്ങളിലും കരം ആരാധനാവിധികളിലും ചെവി ചരിത്രശ്രവണങ്ങളിലും ബുദ്ധി ഭവാന്റെ ധ്യാനത്തിലും കണ്ണിണകൾ മോഹനവിഗ്രഹത്തിലും വിട്ടുപിരിയാതെ വർത്തിക്കട്ടെ. എന്നാൽ പിന്നെ ഇത്തരഗ്രന്ഥങ്ങളെ മറ്റേതിന്ദ്രീയങ്ങൾകൊണ്ടാണ് ഞാൻ അറിയുക.

യഥാ ബുദ്ധിഃ ശുക്തൗ രജതമിതി കാചാശ്മനി മണിർ -
ജലേ പൈഷ്ടേ ക്ഷീരം ഭവതി മൃഗതൃഷ്ണാസു സലിലം |
തഥാ ദേവഭ്രാന്ത്യാ ഭജതി ഭവദന്യം ജഡജനോ
മഹാദേവേശം ത്വാം മനസി ച ന മത്വാ പശുപതേ || 8 ||

മഹാദേവ ! ദേവദേവനായിരിക്കുന്ന പശുപതേ ! ഹേ സർവ്വേശ്വര ! ശുക്തൗ രജതം മുത്തുച്ചിപ്പിയിൽ വെള്ളിയെന്നും കാചാശ്മനി മണിഃ കാചക്കല്ലിൽ മാണിക്യമെന്നും പൈഷ്ടേ ജലേ ക്ഷീരം മാവുകലർന്ന വെള്ളത്തിൽ പാലെന്നും മൃഗതൃഷ്ണാസു സലിലം കാനൽനീരിൽ വെള്ളമെന്നും ഇതി ബുദ്ധിഃ എന്നിപ്രകാരമുള്ള ബുദ്ധി യഥാ ഭവതി ഏതുവിധത്തിൽ ഉണ്ടാവുന്നുവോ തഥാ ജഡജനഃ അതുപോലെ മൂഢന്മാർ ഈശം ത്വാം ജഗൽക്കാരണനായ

നിന്തിരുവടിയെ മനസി ച ന മത്വാ മനസ്സിൽകൂടി നിനിയ്ക്കാതെ ഭവദന്യം നിന്തിരുവടിയെവിട്ടു വേറൊരുവനെ ദേവഭ്രാന്ത്യാ ഈശ്വരനെന്ന വ്യാമോഹത്താൽ ഭജതി സേവിക്കുന്നു.

ഹേ ദേവദേവ ! സർവ്വേശ്വര ! മുത്തുച്ചിപ്പിയിൽ വെള്ളിയെന്നും കാചക്കല്ലിൽ മാണിക്യമെന്നും മാവുകലർന്ന വെള്ളത്തിൽ പാലെന്നും മരുമരീചികയിൽ വെള്ളമെന്നും ഉള്ള മാനസഭ്രാന്തി ഏതു വിധത്തിൽ ഉണ്ടാവുന്നുവോ അതുപോലെ മൂഢന്മാർ ജഗന്നിയന്താവായ നിന്തിരുവടിയെ മനസ്സിൽകൂടി നിനയ്ക്കാതെ നിന്തിരുവടിയിൽനിന്നും ഭിന്നനായ വേറൊരുവനെ ഈശ്വരനെന്ന വ്യമോഹത്താല് സേവിക്കുന്നു.

ഗഭീരേ കാസാരേ വിശതി വിജനേ ഘോരവിപിനേ
വിശാലേ ശൈലേ ച ഭ്രമതി കുസുമാർത്ഥം ജഡമതിഃ |
സമർപ്പ്യൈകം ചേതഃ സരസിജമുമാനാഥ ഭവതേ
സുഖേനാവസ്ഥാതും ജന ഇഹ ന ജാനാതി കിമഹോ || 9 ||

ഉമാനാഥ ! പാർവ്വതീപതേ ! ജഡമതിഃ ജനഃ മൂഢനായ മനുഷ്യന് കുസുമാർത്ഥം പുഷ്പത്തിന്നായി ഗഭീരേ കാസാരേ ആഴമേറിയ തടാകത്തിലും വിശതിഃ; ചെന്നിറങ്ങുന്നു; വിജനേ ജനവാസമില്ലാത്ത ഘോരവിപിനേ ഭയങ്കരമായ കാട്ടിലും വിശാലേ ശൈലേ വിസ്താരമേറിയ പർവ്വതത്തിലും ഭ്രമതി ച; ചുറ്റിത്തിരിയുകയും ചെയ്യുന്നു. ഏകം ഒറ്റയായി നിൽക്കുന്ന ചേതഃസരസിജം മനസ്സാകുന്ന താമരപ്പൂവിനെ ഭവതേ സമർപ്പ്യ അങ്ങയ്ക്കാക്കൊണ്ട് സമർപ്പിച്ച ഇഹ ഇവിടെ സുഖേന അവസ്ഥാതും സുഖമായി വസിക്കുന്നതിന്നു കിം ന ജാനാതി എന്തുകൊണ്ടാണറിവില്ലാതിരിക്കുന്നതു അഹോ ! ആശ്ചർയ്യംതന്നെ !

പാർവ്വതീപതേ ! മൂഢനായ മനുഷ്യൻ ആഴമേറിയ തടാകത്തിലും ജനവാസമില്ലാത്ത ഭയങ്കരമായ വനത്തിലും വിസ്താരമേറിയ പർവ്വതത്തിലും പുഷ്പത്തിന്നുവേണ്ടി അലഞ്ഞുതിരിഞ്ഞു നടക്കുന്നു. മനസ്സാകുന്ന ഒരു താമരപ്പൂവിനെ അങ്ങയ്ക്കായ്ക്കൊണ്ട് സമർപ്പിച്ച് ഇഹലോകത്തിൽ പരമാനന്ദമനുഭവിച്ച് സുഖിച്ചിരിക്കുന്നതിന്ന് അവനു അറിവില്ലാതിരിക്കുന്നു; ആശ്ചര്യംതന്നെ.

നരത്വം ദേവത്വം നഗവനമൃഗത്വം മശകതാ
പശുത്വം കീടത്വം ഭവതു വിഹഗത്വാദി ജനനം |
സദാ ത്വത്പാദാബ്ജസ്മരണപരമാനന്ദലഹരീ -
വിഹാരാസക്തം ചേദ്ധൃദയമിഹ കിം തേന വപുഷാ || 10 ||

നരത്വം ദേവത്വം മനുഷ്യത്വമോ, ദേവത്വമോ, നഗവനമൃഗത്വം മല, കാട്, നാൽക്കാലികളായ ദുഷ്ടമൃഗങ്ങൾ ഇവയുടെ അവസ്ഥയോ മശകതാ കൊതുവിന്റെ അവസ്ഥയോ, പശുത്വം പശുവിന്റെ ജന്മമോ കീടത്വം പുഴുവിന്റെ അവസ്ഥയോ വിഹതത്വാദി പക്ഷിത്വം മുതലായ ജനനം ഭവതു ജന്മമോ ഉണ്ടായിക്കൊള്ളട്ടെ, ഹൃദയം മനസ്സ് ഇഹ സദാ ഈ ലോകത്തിൽ എല്ലായ്പോഴും ത്വത്പാദാബ്ജ സ്മരണപരമാനന്ദ ലഹരീവിഹാരാസക്തം ചേത് ഈ ലോകത്തിൽ എല്ലായ്പോഴും നിന്തിരുവടിയുടെ ചെന്താരടികളെ സ്മരിക്കുന്നതാകുന്ന പരമാനന്ദത്തിന്റെ പ്രവാഹത്തിൽ കേളിയാടുന്നതിന്നു താല്പർയ്യമുള്ളതായി ഭവിക്കുന്നപക്ഷം തേന വപുഷാ ആ ശരീരത്താൽ കിം ? എന്തനർത്ഥമാണുണ്ടാവുക ?

മനുഷ്യത്വമോ, ദേവത്വമോ, മലം, കാട്, മൃഗങ്ങൾ , കൊതു, പശു, പുഴു, പക്ഷി മുതലായവരുടെ അവസ്ഥയോ എന്നിക്കുണ്ടാക്ക് കൊള്ളട്ടെ. ഇഹത്തിൽ എല്ലായ്പോഴും നിന്തിരുവടിയുടെ പൊൽത്താരടികളെ

സ്മരിക്കുന്നതുകൊണ്ടുണ്ടാവുന്ന പരമാനന്ദരസപ്രവാഹത്തിൽ ക്രീഡിക്കുന്നതിന്നു മനസ്സിന്നു താല്പർയ്യമുള്ളപക്ഷം തുച്ഛമായ ഭൗതികാശരീരംകൊണ്ട് എന്തനർത്ഥമാണുണ്ടാവാനുള്ളത് ?

വടുർവ്വാ ഗേഹീ വാ യതിരപി ജടീ വാ തദിതരോ
നരോ വാ യഃ കശ്ചിദ്ഭവതു ഭവ കിം തേന ഭവതി |
യദീയം ഹൃത്പദ്മം യദി ഭവദധീനം പശുപതേ
തദീയസ്ത്വം ശംഭോ ഭവസി ഭവഭാരം ച വഹസി || 11 ||

ഭവ ! ശംഭോ, വടുഃ വാ ബ്രഹ്മചാരിയായാലും ഗേഹീ വാ ഗൃഹസ്ഥനായാലും യതിഃ അപി സന്യാസിയായാലും ജടീ വാ ജടമുടിധരിച്ചവനായാലും തദിതരഃ ഇവരിൽനിന്നു ഭിന്നനായ യഃ കശ്ചിത് നരഃ വാ വേറെ ഏതെങ്കിലും മനുഷ്യനായാലും ഭവതു, ആയ്ക്കൊള്ളട്ടെ, തേന കിം അതിനാൽ എന്താണ് ഭവതി? ദോഷം സംഭവിക്കുന്നു ? പശുപതേ സർവ്വേശ്വര ! യദീയം ആരുടെയെങ്കിലും ഹൃത്പദ്മം ഹൃദയകമലം ഭവദധീനം യദി അങ്ങയ്ക്കു ദീനമായിത്തീരുന്നു എങ്കിൽ ശംഭോ ! ത്വം മംഗളപ്രദ ! നിന്തിരുവടി തദീയഃ ഭവസി. അവന്റേതായി ആയ്ത്തീരുന്നു; ഭവഭാരം ച സംസാരഭാരത്തേയും വഹസി (നിന്തിരുവടി) ചുമക്കുന്നു.

ഹേ സർവ്വേശ്വര! ബ്രഹ്മചാരിയായാലും ഗൃഹസ്ഥനായാലും സന്യാസിയായാലും ജടധരിച്ച വാനപ്രസ്ഥാനായാലും അതല്ലാതെ ഒരു വെറും പ്രാകൃതമനുഷ്യനായാലും വേണ്ടില്ല, അവന്റെ ഹൃദയം മാത്രം അങ്ങയ്ക്കു ധീനമായിത്തിരുന്നുവെങ്കിൽ നിന്തിരുവടി അവന്റെ സ്വന്തമായിക്കഴിഞ്ഞു. അവന്റെ സംസാരമാകുന്ന ഭാരത്തെക്കൂടി അവന്നുവെണ്ടി അവിടുന്നു ചുമക്കുന്നു.

ഗുഹായാം ഗേഹേ വാ ബഹിരപി വനേ വാƒദ്രിശിഖരേ
ജലേ വാ വഹ്നൌ വാ വസതു വസതേഃ കിം വദ ഫലം |
സദാ യസ്യൈവാന്തഃകരണമപി ശംഭോ തവ പദേ
സ്ഥിതം ചേദ്യോഗോƒസൌ സ ച പരമയോഗീ സ ച സുഖീ || 12 ||

ഗുഹായാം പർവ്വതത്തിലെ ഗുഹയിലോ ഗേഹേ വാ ഗൃഹത്തിലോ ബഹിഃ അപി പുറത്തുതന്നേയോ വനേ വാ വനത്തിലോ അദ്രിശിഖരേ മലയുടെ കൊടുമുടിയിലോ ജലേ വാ വഹ്നൌ വാ വെള്ളത്തിലോ തീയിലോ വസതു (ഒരുവൻ) പാർത്തുകൊള്ളട്ടെ; വസതേഃ വസിച്ചവന്നാലും കിം ഫലം ? വദ എന്തുപ്രയോജനം ? പറഞ്ഞാലും ശംഭോ ! ശംഭോ ! യസ്യ അന്തഃകരണം ഏതൊരുവന്റെ മനസ്സ് സദാ അപി എല്ലാ കാലത്തും തവ പദേ ഏവ നിന്തിരുവടിയുടെ കാലടികളിൽ മാത്രം സ്ഥിതം ചേത് പതിഞ്ഞതായി ഭവിക്കുന്നുവോ അസൗ യോഗഃ അതുതന്നെയാണ് യോഗം; സഃ ച പരമയോഗീ; അവൻതന്നെയാണ് അത്യുത്കൃഷ്ടമായ യോഗചര്യകളോടുകൂടിയവൻ ! സഃ ച സുഖീ. അവൻതന്നെയാണ് സുഖമനുഭവിക്കുവാൻ അർഹനായിത്തീരുന്നത്.

ഗിരിഗഹ്വരത്തിലോ മണിമാളികയിലോ, പുറത്തോ, കാട്ടിലോ, പർവ്വതശിഖരത്തിലോ, ജലത്തിലോ, അഗ്നിയിലോ ഒരുവൻ താമസിച്ചുകൊള്ളട്ടെ. അതുകൊണ്ട് എന്തൊരു കാര്യമാണുള്ളത്? ഏതൊരുത്തന്റെ ഹൃദയം നിന്തിരുവടിയുടെ കാലിണകളിൽമാത്രം പതിയുന്നുവോ അതുതന്നെയാണ് യോഗം, അവൻതന്നെയാണ് യോഗി, അവൻതന്നെയാണ് സർവ്വ സുഖങ്ങളുമനുഭവിക്കുന്നവൻ.

അസാരേ സംസാരേ നിജഭജനദൂരേ ജഡധിയാ
ഭ്രമന്തം മാമന്ധം പരമകൃപയാ പാതുമുചിതം |
മദന്യഃ കോ ദീനസ്തവ കൃപണരക്ഷാതിനിപുണ -
സ്ത്വദന്യഃ കോ വാ മേ ത്രിജഗതി ശരണ്യഃ പശുപതേ || 13 ||

പശുപതേ! സർവ്വേശ്വര! അസാരേ നിജഭജനദൂരേ നിസ്സാരവും നിന്തിരുവടിയുടെ ഭജനത്തിന്നു ദൂരെക്കിടക്കുന്നതുമായ സംസാരേ ജനിമൃതികളാകുന്ന സംസാരത്തിൽ ജഡധിയാ ഭ്രമന്തം മൂഢബുദ്ധികൊണ്ട് ഉഴലുന്ന അന്ധം മാം അന്ധനായ എന്നെ പരമകൃപയാ കനിവാർന്ന് പാതും ഉചിതം; കാത്തരുളേണ്ടതാണ്; തവ നിന്തിരുവടിക്കു ദീനഃ മദന്യഃ ദീനനായി ഞാനല്ലാതെ വേറൊരുവന് കഃ ? ആരാണുള്ളതു? കൃപണ-രക്ഷാതിനിപുണഃ ആർത്തന്മാരെ രക്ഷിക്കുന്നതിലതിസമർത്ഥനായിരിക്കുന്ന ത്വദന്യഃ നിന്തിരുവടിയൊഴിച്ച് വേറെ മേ ശരണ്യഃ എനിക്കു ദീനരക്ഷകനായി ത്രിജഗതി മൂന്നുലോകത്തിലുംതന്നെ കഃ വാ? ആരാണുള്ളത് ?

സർവ്വേശ്വര ! അതിതുച്ഛവും ത്വത്പാദകമലങ്ങളുടെ ഭജനസീമയിൽനിന്നും വളരെ അകലെ കിടക്കുന്നതുമായ ജനിമൃതികളാകുന്ന സംസാരത്തിൽ മൂഢബുദ്ധികൊണ്ടു കിടന്നുഴലുന്ന അന്ധനായ എന്നെ കൃപയോടെ കാത്തരുളേണമേ! ദീനനായി ഞാനൊഴിച്ച് വേറെ ആരാണുള്ളത്? ആർത്തത്രാണതല്പരനായി നിന്തിരുവടിയല്ലാതെ എനിക്ക് വേറെ ഒരു ദീനരക്ഷകൻ ഈ മൂന്നു ലോകങ്ങളിലും ആരാണുള്ളത് ?

പ്രഭുസ്ത്വം ദീനാനാം ഖലു പരമബന്ധുഃ പശുപതേ
പ്രമുഖ്യോഽഹം തേഷാമപി കിമുത ബന്ധുത്വമനയോഃ |
ത്വയൈവ ക്ഷന്തവ്യാഃ ശിവ മദപരാധാശ്ച സകലാഃ
പ്രയത്നാത്കർത്തവ്യം മദവനമിയം ബന്ധുസരണിഃ || 14 ||

പശുപതേ! സർവ്വേശ്വര! പ്രഭുഃ ത്വം സർവ്വശക്തനായ നിന്തിരുവടി ദീനാനാം ദീനന്മാരുടെ പരമബന്ധുഃ ഖലു; ഉറ്റബന്ധുവാണല്ലോ; തേഷാം അപി അവരിലും അഹം പ്രമുഖ്യഃ; ഞാൻ പ്രധാനനാണ്; അനയോഃ ഈ നമുക്കു രണ്ടുപേർക്കും തമ്മിലുള്ള ബന്ധുത്വം കിമുത. ബന്ധുത്വം പിന്നെ പറയേണ്ടതുണ്ടോ ? ശിവ! ലോകേശ! സകലാഃ മദപരാധാഃ എന്റെ അപരാധങ്ങളെല്ലാം ത്വയാ ഏവ നിന്തിരുവടിയാൽതന്നെ ക്ഷന്തവ്യാഃ ച; ക്ഷമിക്കത്തക്കവയാണ്; മദവനം തു എന്നെ രക്ഷിക്കുകയെന്നതും പ്രയത്നാത് ഏതുവിധത്തിലും കർത്തവ്യം ചെയ്യത്തക്കതാണ്; ഇയം ബന്ധുസരണിഃ ഇതാണ് ബന്ധുക്കളുടെ നടപടി.

സർവ്വേശ്വര! സർവ്വശക്തനായ നിന്തിരുവടി ദീനന്മാരുടെ ഉറ്റബന്ധുവാണല്ലൊ. ഞാനവരുടെ പരമദീനൻ; അതിനാൽ ഈ നമുക്കിരുവർക്കുമുള്ള ബന്ധുത്വത്തെപറ്റി പറയേണ്ട ആവശ്യമില്ലല്ലോ. എന്റെ സമസ്താപരാധങ്ങളേയും ക്ഷമിച്ച് എന്നെ കാത്തരുളേണ്ടതു നിന്തിരുവടിയുടെ ചുമതലയാണ്. ഇതാണ് ബന്ധുക്കളുടെ ഒഴിച്ചുകൂടാത്ത കടമയും.

ഉപേക്ഷാ നോ ചേത് കിം ന ഹരസി ഭവദ്ധ്യാനവിമുഖാം
ദുരാശാഭൂയിഷ്ഠാം വിധിലിപിമശക്തോ യദി ഭവാൻ |
ശിരസ്തദ്വൈധാത്രം ന നഖലു സുവൃത്തം പശുപതേ
കഥം വാ നിര്യത്നം കരനഖമുഖേനൈവ ലുലിതം || 15 ||

പശുപതേ! ലോകനാഥ ! ഉപേക്ഷാ നോ ചേത് (എന്നെ കാത്തരുളുന്നതിൽ അങ്ങയ്ക്ക്) ഉപേക്ഷയില്ലാതിരിക്കുന്നപക്ഷം ദുരാശഭൂയിഷ്ഠാം ദുരാഗ്രഹങ്ങള് നിറഞ്ഞതും ഭവധ്യാനവിമുഖാം നിന്തിരുവടിയെ ധ്യാനിക്കുന്നതിലിഷ്ടമില്ലാത്തുമായ വിധിലിപിം ബ്രഹ്മാവിന്റെ എഴുത്തിനെ

കിം ന ഹരസി ? എന്തുകൊണ്ട് മായ്ക്കാതിരിക്കുന്നത് ? ഭവാൻ നിന്തിരുവടി ആശക്തഃ യദി അതിന്നു ശക്തിയില്ലാത്തവനായിരുന്നാല് നനഖല്വ നഖത്താൽ നുള്ളുവാൻ പാടില്ലാത്തതായും തത് വൈധാത്രം ശിരഃ ആ ബ്രഹ്മാവിന്റെ ശിരസ്സ് നിർയ്യന്തം കഥം വാ നിഷ്പ്രയാസം എങ്ങിനെയാണ് കരനഖമുഖേന ഏവ കൈയിലെ നഖത്തിന്റെ അഗ്രംകൊണ്ട് ലലിതം നുള്ളപ്പെട്ടത് ?

ലോകനാഥ ! എന്നെ കാത്തരുളുന്നതിൽ അങ്ങയ്ക്കു ഉപേക്ഷയില്ലാത്തപക്ഷം ദൂരാശകൾ നിറഞ്ഞതും നിന്തിരുവടിയെ ധ്യാനിക്കുന്നതിൽ വിമുഖവുമായ എന്റെ ഈ തലയിലെഴുത്തിനെ എന്തുകൊണ്ടാണ് മായ്ക്കാതിരിക്കുന്നത് ? അതിന്നു നിന്തിരുവടി അശക്തനാണെങ്കിൽ, ഏറ്റവും ഉറപ്പേറിയതായ ആ ബ്രഹ്മദേവന്റെ ശിരസ്സിനെ നിഷ്പ്രയാസം നിന്തിരുവടി എങ്ങിനെയാണ് നഖംകൊണ്ട് നുള്ളികളഞ്ഞത് ?

വിരിഞ്ചിർ ദീർഘായുർ ഭവതു ഭവതാ തത്പരശിര -
ശ്ചതുഷ്കം സംരക്ഷ്യം സ ഖലു ഭുവി ദൈന്യം ലിഖിതവാൻ |
വിചാരഃ കോ വാ മാം വിശദ കൃപയാ പാതി ശിവ തേ
കടാക്ഷവ്യാപാരഃ സ്വയമപി ച ദീനാവനപരഃ || 16 ||

വിശദ! ശിവ! നിർമലസ്വരൂപ! ആനന്ദമൂർത്തേ! വിരിഞ്ചിഃ ബ്രഹ്മാവ് ദീർഘായുഃ ഭവതുഃ ദീർഘായുസ്സായി ഭവിക്കട്ടെ; തത് പരശിരശ്ചതുഷ്കം അദ്ദേഹത്തിന്റെ മറ്റുള്ള തലകൾ നാലും ഭവതാ നിന്തിരുവടിയാൽ സംരക്ഷ്യം! നല്ലപോലെ രക്ഷിക്കപ്പെടട്ടെ! സഃ ഭുവി അദ്ദേഹം ഭൂലോകത്തിൽ ദൈന്യം ദീനനെന്ന അവസ്ഥയെ ലിഖിതവാൻ ഖലു (എന്റെ ശിരസ്സിൽ) എഴുതിവെച്ചുവല്ലോ. ദീനാവനപരഃ ദീനസംരക്ഷണത്തിൽ തല്പരനായ തേ കടാക്ഷവ്യാപാരഃ നിന്തിരുവടിയുടെ കടക്കണ്ണുകൊണ്ടുള്ള നോട്ടം സ്വയം

അപി ച തന്നെത്താൻതന്നെ കൃപയാ മാം പാതി കരുണയോടെ എന്നെ കാത്തരുളുമല്ലോ വിചാരഃ കോ വാ ! മനോവിചാരം എന്തിനുവേണ്ടി!

നിർമലസ്വരൂപിയായ ആനന്ദമൂർത്തേ! ബ്രഹ്മദേവൻ ചിരഞ്ജീവിയായിരിക്കട്ടെ. അദ്ദേഹത്തിന്റെ ബാക്കിയുള്ള ശിരസ്സുകൾ നാലും നിന്തിരുവടിയാൽ നല്ലപോലെ കാത്തുരക്ഷിക്കപ്പെടട്ടെ. ഈ ലോകത്തിൽ ദൈന്യാവസ്ഥയെ എന്റെ ശിരസ്സിലെഴുതിവെച്ചതുകൊണ്ടാണല്ലോ നിന്തിരുവടിയുടെ ദയാർദ്രങ്ങളായ കടാക്ഷങ്ങൾക്ക ഞാനർഹനായിരിക്കുന്നത്. പിന്നെ വ്യസനിക്കുന്നതെന്തിന് ?

ഫലാദ്വാ പുണ്യാനാം മയി കരുണയാ വാ ത്വയി വിഭോ
പ്രസന്നേഽപി സ്വാമിൻ ഭവദമലപാദാബ്ജയുഗലം |
കഥം പശ്യേയം മാം സ്ഥഗയതി നമഃ സംഭ്രമജുഷാം
നിലിമ്പാനാം ശ്രേണിര്നിജകനകമാണിക്യമകുടൈഃ || 17 ||

വിഭോ! എങ്ങും നിറഞ്ഞിരിക്കുന്നവനേ! സ്വാമിൻ എല്ലാമറിയുന്നവനേ! പുണ്യാനാം ഫലാത് വാ സൽക്കർമ്മങ്ങളുടെ ഫലംകൊണ്ടോ മയി കരുണയാ വാ എന്നിലുള്ള കനിവുകൊണ്ടോ ത്വയി പ്രസന്നെ അപി നിന്തിരുവടിയുടെ പ്രസാദിച്ചരുളുന്നുവെങ്കിലും ഭവദമലപാദാബ്ജയുഗളം നിന്തിരുവടിയുടെ നിർമ്മലമായ പൊൽത്തരടികള് രണ്ടിനേയും കഥം പശ്യേയം? എങ്ങിനെ ദർശിക്കുക? നമസ്സംഭ്രമജുഷാം നമസ്കരിക്കുന്നതിനുള്ള ബദ്ധപ്പാടോടുകൂടിയവരായ നിലിമ്പാനാം ശ്രേണിഃ ദേവന്മാരുടെ സമൂഹം നിജകനക മാണിക്യമകുടൈഃ തങ്ങളുടെ മാണിക്യഖചിതങ്ങളായ സ്വർണ്ണക്കിരീടങ്ങൾകൊണ്ട് മാം സ്ഥഗയതി എന്നെ മറയ്ക്കുന്നുവല്ലോ.

എങ്ങും നിറഞ്ഞിരിക്കുന്ന സർവ്വജ്ഞനായുള്ളോനേ! സൽക്കർമ്മങ്ങളുടെ ഫലംകൊണ്ടോ എന്നിലുള്ള കരുണകൊണ്ടോ നിന്തിരുവടി പ്രസാദിച്ചരുളുന്നുവെങ്കിലും നിന്തിരുവടിയുടെ മോഹനങ്ങളായ പദകമലങ്ങളെ ഞാനെങ്ങിനെയാണ് ദർശിക്കുക? നിന്തിരുവടിയെ നമസ്കരിക്കുന്നതിന്ന് ഉഴറുന്ന ദേവഗണങ്ങളുടെ കനകനിർമ്മിതങ്ങളായ മാണിക്യമകുടങ്ങളാൽ ആ തൃപ്പാദപദ്മങ്ങൾ മറയ്ക്കപ്പെടുന്നുവല്ലോ!

ത്വമേകോ ലോകാനാം പരമഫലദോ ദിവ്യപദവീം
വഹന്തസ്ത്വന്മൂലാം പുനരപി ഭജന്തേ ഹരിമുഖാഃ |
കിയദ്വാ ദാക്ഷിണ്യം തവ ശിവ മദാശാ ച കിയതീ
കദാ വാ മദ്രക്ഷാം വഹസി കരുണാപൂരിതദൃശാ || 18 ||

ശിവ! ലോകാനാം പരമേശ്വര! ജനങ്ങൾക്കു പരമഫലദഃ ഉൽകൃഷ്ടങ്ങളായ ഫലങ്ങളെ നൽകുന്നവൻ ത്വം ഏകഃ നിന്തിരുവടി ഒരുവൻ ; ഹരിമുഖാഃ വിഷ്ണുമുതലായ ദേവന്മാർ ത്വന്മൂലാം നിന്തിരുവടി നിമ്മിത്തമായി ദിവ്യപദവീം ദേവന്മാർക്കുള്ള സ്ഥാനങ്ങളെ വഹന്തഃ പുനഃ അപി വഹിക്കുന്നവരായി വീണ്ടും ഭജന്തേ നിന്തിരുവടിയെത്തന്നെ സേവിക്കുന്നു. തവ ദാക്ഷിണ്യം അങ്ങയുടെ കാരുണ്യം കിയദ്വാ? എത്ര വലിയത്? മദാശ ച കിയതീ? എന്റെ അനുഗ്രഹവും എമ്മാത്രം? മദ്രക്ഷാം എന്റെ രക്ഷയെ കരുണാപൂരിതദൃശാ കാരുണ്യംനിറഞ്ഞ കടാക്ഷംകൊണ്ട് കദാ വാ വഹസി എപ്പോഴാണ് ചെയ്യുന്നത് ?

പരമശിവ! ജനങ്ങൾക്കു ഉൽക്കൃഷ്ടഫലങ്ങളെ നൽകുന്നവൻ നിന്തിരുവടി ഒരുവൻ മാത്രം. വിഷ്ണുതുടങ്ങിയ ദേവന്മാർ നിന്തിരുവടി കാരണമായി ദിവ്യപദവികളെ വഹിക്കുന്നവരായി വീണ്ടും വന്നു സേവിക്കുന്നു. അങ്ങയുടെ

ദാക്ഷിണ്യം എത്ര വലിയത്? എന്റെ അനുഗ്രഹവും എമ്മാത്രം? കാരുണ്യപൂർണ്ണമായ കടാക്ഷത്താൽ എന്നെ എപ്പോഴാണ് കാത്തരുളുന്നത്?

ദുരാശാഭൂയിഷ്ഠേ ദുരധിപഗൃഹദ്വാരഘടകേ
ദുരന്തേ സംസാരേ ദുരിതനിലയേ ദുഃഖജനകേ |
മദായാസം കിം ന വ്യപനയസി കസ്യോപകൃതയേ
വദേയം പ്രീതിശ്ചേത്തവ ശിവ കൃതാർത്ഥാഃ ഖലു വയം || 19 ||

ദുരാശാഭൂയിഷ്ഠേ ദുരാശകൾ നിറഞ്ഞതായും ദുരധിപഗൃഹദ്വാരഘടകേ ദുരന്തേ ദുഷ്ടരാജാക്കന്മാരുടെ പടിവാതിൽക്കലേക്കു നയിക്കുന്നതായും അറ്റമില്ലാത്തതായും ദുരിതനിലയേ പാപങ്ങൾക്കിരിപ്പിടമായും ദുഃഖജനകേ ദുഃഖത്തെ ഉണ്ടാക്കുന്നതായുമിരിക്കുന്ന സംസാരേ മദായാസം സംസാരത്തിൽ ഞാൻ പെടുന്ന കഷ്ടത്തെ കസ്യ ഉപകൃതയേ ആ ബ്രഹ്മദേവനു വേണ്ടിയാണോ ന വ്യപനയസി കിം ? ദൂരീകരിക്കാതിരിക്കുന്നത് ? വദ അരുളിച്ചെയ്താലും ശിവ ! തവ പരമശിവ ! നിന്തിരുവടിക്കു ഇയം പ്രീതിഃ ചേത് ഇത് ഇഷ്ടമാണെന്നാൽ വയം കൃതാർത്ഥാഃ ഖലു. ഞങ്ങൾ കൃതാർത്ഥന്മാർ തന്നെയാണല്ലോ.

ഹേ ദേവ! ദുരാശകൾ നിറഞ്ഞതും ദുഷ്ടരാജാക്കന്മാരുടെ ഗൃഹദ്വാരങ്ങളിലേക്കു വഴികാണിക്കുന്നതും ആഴമേറിയതും പാപങ്ങൾക്കിരിപ്പിടവും ദുഃഖപ്രദവുമായ സംസാരത്തിൽ ഞാൻ പെടുന്ന കഷ്ടത്തെ ആ ബ്രഹ്മദേവനു വേണ്ടിയാണോ നിന്തിരുവടി നീക്കം ചെയ്യാതിരിക്കുന്നത് ? അരുളിച്ചെയ്താലും. അങ്ങയ്ക്കു ഇത് പ്രിയമാണെന്നാൽ ഞങ്ങള് കൃതാർത്ഥന്മാർതന്നെ.

സദാ മോഹാടവ്യാം ചരതി യുവതീനാം കുചഗിരൌ
നടത്യാശാശാഖാസ്വടതി ഝടിതി സ്വൈരമഭിതഃ |
കപാലിൻ ഭിക്ഷോ മേ ഹൃദയകപിമത്യന്തചപലം
ദൃഢം ഭക്ത്യാ ബദ്ധ്വാ ശിവ ഭവദധീനം കുരു വിഭോ || 20 ||

കപാലിൻ ! കപാലം ധരിച്ചിരിക്കുന്ന ഭിക്ഷോ ! ഭിക്ഷുരൂപധാരിയായ ശിവ വിഭോ ! ദിവ്യമംഗളമൂർത്തേ ! പ്രഭോ ! സദാ മോഹാടവ്യം എല്ലായ്പോഴും അജ്ഞാനമാകുന്ന വനത്തിൽ ചരതി. ചുറ്റിത്തിരിയുന്നു. യുവതീനാം തരുണീമണികളുടെ കുചവിരൗ കുളുർമുലകളാകുന്ന പർവ്വതങ്ങളിൽ നടതി; കൂത്താടുന്നു; ഝടിതി അഭിധഃ ഉടൻതന്നെ നാലുഭാഗങ്ങളിലും ആശാശാഖാസു ആശകളാകുന്ന കൊമ്പുകളിൽ സ്വൈരം അടതി; തന്റെ ഇഷ്ടംപോലെ ഓടിനടക്കുന്നു; അത്യന്തചപലം ഏറ്റവും ചപലനായിരിക്കുന്ന മേ ഹൃദയകപിം എന്റെ മനസ്സാകുന്ന മർക്കടത്തെ ഭക്ത്യാ ദൃഢം ബദ്ധ്വാ ഭക്തികൊണ്ട് മുറുകെ ബന്ധിച്ച് ഭവദധീനം കുരു. നിന്തിരുവടിയ്ക്കു ധീനമാക്കി ചെയ്യേണമേ.

ഹേ കപാലിൻ ! അറിവില്ലായ്മയാകുന്ന അരണ്യത്തിൽ അലഞ്ഞുനടക്കുന്നതും തരുണികളുടെ കുളുർമുലകളാകുന്ന മലകളിൽ കൂത്താടുന്നതും ഉടനടി നാനാഭാഗങ്ങളിലും സ്വേച്ഛപോലെ ഓടിനടക്കുന്നതും അതിചപലവുമായ എന്റെ മനസ്സാകുന്ന മർക്കടത്തെ ഭക്തികൊണ്ടു മുറുകെ കെട്ടി അങ്ങയുടെ അധീനത്തിലാക്കിത്തീർക്കണമേ.

ധൃതിസ്തംഭാധാരാം ദൃഢഗുണനിബദ്ധാം സഗമനാം
വിചിത്രാം പദ്മാഢ്യാം പ്രതിദിവസസന്മാര്ഗഘടിതാം |
സ്മരാരേ മച്ചേതഃസ്ഫുടപടകുടീം പ്രാപ്യ വിശദാം
ജയ സ്വാമിൻ ശക്ത്യാ സഹ ശിവഗണൈഃ സേവിത വിഭോ || 21 ||

സ്മരാരേ! സ്വാമിൻ! മന്മഥവൈരിയായി ജഗന്നിയന്താവായി ഗണൈഃ സേവിത! പ്രമഥഗണങ്ങളാൽ പരിസേവിക്കപ്പെട്ടവനായി ശിവ! മംഗളസ്വരൂപനായിരിക്കുന്ന വിഭോ! ഹേ ലോകനാഥ! ധൃതിസ്തംഭാധാരാം (വിഷയങ്ങൾ നിത്യമാണെന്ന) നിശ്ചയമാകുന്ന സ്തംഭത്തെ മുറുകെ പിടിച്ചതായി ദൃഢഗുണനിബദ്ധാം ഗുണങ്ങളാൽ ദൃഢമായി ബന്ധിക്കപ്പെട്ടതായി സഗമനാം സഞ്ചാരശീലത്തോടുകൂടിയതായി വിചിത്രാം പദ്മാഢ്യാം പല ദുർവാസനകളോടു (പല വർണ്ണങ്ങളോടും) കൂടിയതായി ഐശ്വര്യത്തിലഭിലാഷമുള്ളതായി (താമരയുള്ളതായി) പ്രതിദിവസ-സന്മാർഗ്ഗഘടിതാം ദിവസംതോറും സന്മാർഗ്ഗത്തിൽ ചേർക്കപ്പെട്ടതായി വിശദാം നിർമ്മലമായിരിക്കുന്ന മച്ചേതഃ സ്ഫുടപട കുടീം ശക്ത്യാ സഹ എന്റെ ഹൃദയമാകുന്ന പ്രകാശമാർന്ന പടകുടീരത്തിൽ ഉമയോടുകൂടി പ്രാപ്യ ജയ. പ്രവേശിച്ച് വിജയിച്ചരുളിയാലും.

ഹേ കാമാരേ! വിഷസുഖങ്ങൾ നിത്യമാണെന്ന നിശ്ചയമാകുന്ന സ്തംഭത്തെ മുറുകെപ്പിടിച്ചുകൊണ്ടും സത്വം, രജസ്സ്, തമസ്സ് എന്നീ ഗുണങ്ങളാൽ ദൃഢമായി ബന്ധിക്കപ്പെട്ട്, സഞ്ചരിക്കുന്നതിൽ ഔത്സുക്യത്തോടുകൂടിയതായി, വിചിത്രമായി, പദ്മാഢ്യമയി ദിവസം തോറും സന്മാർഗ്ഗത്തിൽ ചേർക്കപ്പെട്ടതായി നിർമ്മലമായി പ്രകാശിച്ചുകൊണ്ടിരിക്കുന്ന എന്റെ മനസ്സാകുന്ന പടകുടീരത്തിൽ ഉമയോടുകൂടി പ്രവേശിച്ച് വിജയിച്ചരുളിയാലും.

പ്രലോഭാദ്യൈരർത്ഥാഹരണപരതന്ത്രോ ധനിഗൃഹേ
പ്രവേശോദ്യുക്തസ്സൻ ഭ്രമതി ബഹുധാ തസ്കരപതേ |
ഇമം ചേതശ്ചോരം കഥമിഹ സഹേ ശംകര വിഭോ
തവാധീനം കൃത്വാ മയി നിരപരാധേ കുരു കൃപാം || 22 ||

ശങ്കര! തസ്മരപതേ! മംഗളപ്രദ ! തസ്കരാധിപ! വിഭോ പ്രലോഭാദ്യൈഃ പ്രഭുവായുള്ളോവേ! ദുരുപദേശം തുടങ്ങിയ വശീകരണവൃത്തികളാൽ അർദ്ധാഹരണപരതന്ത്രഃ ധനിഗൃഹേ അന്യന്റെ സ്വത്തിനെ അപഹരിക്കുന്നതിന്നു ഇച്ഛിച്ചുകൊണ്ട് ധനികന്റെ വീട്ടിൽ പ്രവേശോദ്യുക്തഃ സൻ കടക്കുന്നതിന്നൊരുങ്ങിയവനായിട്ട് ബഹുധാ ഭ്രമതി പലവിധത്തിലും ചുറ്റിത്തിരിയുന്ന ഇമം ചേതശ്ചോരം ഈ മനസ്സാകുന്ന കള്ളനെ ഇഹ കഥം ഇപ്പോൾ എങ്ങിനെയാണ് സഹേ? ഞാൻ പൊറുക്കുന്നത്? തവ നിന്തിരുവടിക്ക് അധീനം കൃത്വാ സ്വാധീനമായതായി ചെയ്തുകൊണ്ട് നിരപരാധേ മയി അപരാധമില്ലാത്തവനായ എന്നിൽ കൃപാം കുരു ദയയേ ചെയ്തരുളിയാലും.

ഹേ ശുഭപ്രദ! പ്രലോഭനാദി വശീകരണങ്ങളാൽ അന്യന്റെ സ്വത്തിനെ അപഹരിപ്പാനാഗ്രഹിച്ചുകൊണ്ട് ധനികന്റെ ഭവനത്തിൽ കടക്കുന്നതിന്നു ഒരുങ്ങിയവനായിട്ട് പലവാറു ചുറ്റിത്തിരിയുന്ന എന്റെ ഹൃദയമാകുന്ന തസ്കരനെ ഞാൻ എങ്ങിനെ പൊറുക്കട്ടെ. അവനെ അങ്ങയ്ക്കു ധീനമാക്കിത്തീർത്തു നിരപരധിയായ എന്നിൽ കനിഞ്ഞരുളിയാലും.

കരോമി ത്വത്പൂജാം സപദി സുഖദോ മേ ഭവ വിഭോ
വിധിത്വം വിഷ്ണുത്വം ദിശസി ഖലു തസ്യാഃ ഫലമിതി |
പുനശ്ച ത്വാം ദ്രഷ്ടും ദിവി ഭുവി വഹൻ പക്ഷിമൃഗതാ-
മദൃഷ്ട്വാ തത്ഖേദം കഥമിഹ സഹേ ശംകര വിഭോ || 23 ||

വിഭോ ! സർവ്വവ്യാപിയായുള്ളോവേ ! ത്വത്പൂജാം നിന്തിരുവടിയുടെ ആരാധനയെ കരോമി ഞാൻ ചെയ്യുന്നു. സപദി മേ സുഖദഃ ഭവ; ഉടനെതന്നെ എനിക്കു പരമാനന്ദത്തെ നൽക്കുന്നവനായി ഭവിച്ചാലും ; തസ്യാഃ ഫലം ഇതി അപ്രകാരമുള്ള പൂജയ്ക്ക് ഫലമായിട്ട് വിധിത്വം ബ്രഹ്മാവായിരിക്കുക എന്നു

അവസ്ഥയേയും വിഷ്ണുത്വം വിഷ്ണുത്വത്തേയുമാണല്ലോ ദിശസി ഖലു നിന്തിരുവടി നൽക്കുന്നത്. ശങ്കര! വിഭോ! സുഖപ്രദ! ഭഗവൻ! പുനഃ ച ദിവി ഭുവി വീണ്ടും ആകാശത്തിലും ഭൂലോകത്തിലും ത്വാം ദ്രഷ്ടും നിന്തിരുവടിയേ ദർശിക്കുന്നതിന്നു പക്ഷിമൃഗതാം പക്ഷിരൂപത്തേയും മൃഗരൂപത്തേയും വഹൻ അദൃഷ്ട്വാ ധരിച്ചുകൊണ്ട് അങ്ങയെ ദർശിക്കാതെ തത്ഖേദം അതുകൊണ്ടുള്ള ദുഃഖത്തെ ഇഹ കഥം സഹേ ഇവിടെ ഞാനെങ്ങിനെ സഹിക്കട്ടെ.

ഹേ സർവ്വവ്യാപിൻ! നിന്തിരുവടിയെ ഞാൻ ആരാധിക്കുന്നു; ഉടനെതന്നെ എനിക്ക് പരമാനന്ദസൗഖ്യത്തേ അനുഗ്രഹിച്ചരുളിയാലും. അങ്ങയെ പൂജിക്കുന്നതിന്ന് ഫലമായി ബ്രഹ്മത്വത്തേയും വിഷ്ണുത്വത്തേയുമാണല്ലോ നിന്തിരുവടി നൽക്കുക. വീണ്ടും ഞാൻ പക്ഷി (ഹംസ) രൂപത്തേയും, മൃഗ (വരാഹ) രുപത്തേയും ധരിച്ച് ആദ്യന്തവിഹീനനായ നിന്തിരുവടിയെ (നിന്തിരുവടിയുടെ ശിരസ്സിനേയും കാലിണകളേയും) കൺകുളിരെ കാണുന്നതിന്ന് ആകാശത്തിലേക്കും അധോലോകത്തേക്കും ചെന്ന് അതുകൊണ്ടുണ്ടാവുന്ന നിരാശയെ എങ്ങിനെ സഹിക്കട്ടെ.

കദാ വാ കൈലാസേ കനകമണിസൌധേ സഹഗണൈർ -
വസൻ ശംഭോരഗ്രേ സ്ഫുടഘടിതമൂർദ്ധാഞ്ജലിപുടഃ |
വിഭോ സാംബ സ്വാമിൻ പരമശിവ പാഹീതി നിഗദൻ
വിധാതൃണാം കല്പാൻ ക്ഷണമിവ വിനേഷ്യാമി സുഖതഃ || 24 ||

കൈലാസേ കൈലാസപർവ്വതത്തിൽ കനകമണിസൗധേ സ്വർണ്ണനിർമ്മിതമായ മണിസൗധത്തിൽ ശംഭോഃ അഗ്രേ പരമശിവന്റെ മുന്നിൽ ഗണൈഃ സഹ വസൻ പ്രമഥഗണങ്ങളോട്ടുകൂടി വസിക്കുന്നവനും സ്ഫുടഘടിത മൂർദ്ധഞ്ജലിപുടഃ തെളിഞ്ഞുകാണുമാറ് മൂർദ്ധാവിൽ ചേർത്തു വെച്ച കൂപ്പുകൈകളോട്ടുകൂടിയവനുമായി "വിഭോ! സർവ്വാത്മക ! സാംബ! സ്വാമിൻ

ദേവീസമേതനായിരിക്കുന്ന ഈശ്വര ! പരമശിവ! ദേവേശ! മംഗളപ്രദ! പാഹി" ഇതി കാത്തരുളിയാലും" എന്ന് നിഗദൻ അപേക്ഷിക്കുന്നവനായിട്ട് സുഖതഃ സൗഖ്യത്തോടെ വിധാതൃണാം കല്പാൻ അനേകം ബ്രഹ്മദേവന്മാരുടെ കല്പങ്ങളെ ക്ഷണം ഇവ ഒരു നിമിഷമെന്നപോലെ കദാ വാ വിനേഷ്യാമി? എപ്പോഴാണ് കഴിച്ചുകൂട്ടുക ?

കൈലാസത്തിൽ കാഞ്ചനനിർമ്മിതമായ മണിസൗധത്തിൽ പരമേശ്വരന്റെ മുന്നിൽ പ്രമഥഗണങ്ങളൊന്നിച്ച് വസിക്കുന്നവനായി, തലയിൽ ചേർത്തുവെച്ച കൂപ്പുകൈകളോടുകൂടിയവനായി, 'ഹേ വിഭോ, സാംബമൂർത്തേ, സ്വാമിൻ' എന്നിത്യാദി നാമങ്ങളുച്ചരിച്ചുകൊണ്ട് 'എന്നെ കാത്തരുളേണമേ' എന്നു അപേക്ഷിക്കുന്നവനായിട്ട് പരമാനന്ദത്തോടെ അനേകം ബ്രഹ്മദേവന്മാരുടെ വാഴ്ചകാലങ്ങളെ ഒരു നിമിഷമെന്നപോലെ എപ്പോഴാണ് ഞാൻ കഴിച്ചുകൂട്ടുക?

സ്തവൈർബ്രഹ്മാദീനാം ജയജയവചോഭിർനിയമിനാം
ഗണാനാം കേളീഭിർമ്മദകലമഹോക്ഷസ്യ കകുദി |
സ്ഥിതം നീലഗ്രീവം ത്രിനയനമുമാശ്ലിഷ്ടവപുഷം
കദാ ത്വാം പശ്യേയം കരധൃതമൃഗം ഖണ്ഡപരശും || 25 ||

ബ്രഹ്മാദിനാം സ്തവൈഃ ബ്രഹ്മാവ് മുതലായ ദേവന്മാരുടെ സ്തുതികളോടും നിയമിനാം മഹർഷികളുടെ ജയജയവചോഭിഃ ജയജയ എന്ന വചനങ്ങളോടും ഗണാനാം നന്ദി, ഭൃംഗി തുടങ്ങിയ ഗണങ്ങളുടെ കേളീഭിഃ നൃത്താഗീതാദിവിലാസങ്ങളോടുംകൂടി മദകലമഹോക്ഷസ്യ മദിച്ച മഹാവൃഷഭത്തിന്റെ കകുദീ സ്ഥിതം പുറത്തുള്ള പൂഞ്ഞയിൽ, ഇരുന്നരുളുന്നവനും നീലഗ്രീവം നീലകണ്ഠനും ത്രിനയനം മൂന്നു കണ്ണുകളുള്ളവനും ഉമാശിഷ്ടവപുഷം പാർവ്വതിയാൽ ആലിംഗനംചെയ്യപ്പെട്ട

തിരുമേനിയോടുകൂടിയവനും കരധൃതമൃഗം കയ്യിൽ ധരിക്കപ്പെട്ട മൃഗത്തോടുകൂടിയവനും ഖണ്ഡപരശും ഖണ്ഡിക്കപ്പെട്ട പരശുവേന്തിയവനുമായ ത്വാം നിന്തിരുവടിയെ കദാ പശ്യേയം? ഏപ്പോഴാണ് ഞാൻ ദർശിക്കുക?

ബ്രഹ്മാവുതുടങ്ങിയ ദേവന്മാരാൽ സ്തുതിക്കപ്പെട്ടവനായി മഹർഷികളാൽ 'ജയ ജയ' എന്ന മംഗളവചനങ്ങളാൽ വാഴ്ത്തപ്പെട്ടവനായി നന്ദി, ഭൃംഗി തുടങ്ങിയ പ്രമതഗണങ്ങളുടെ നൃത്തഗീതാദിവിലാസങ്ങാളിൽ ലയിച്ച്, മദംകൊണ്ട കാളപ്പുറത്ത് ഇരുന്നരുളുന്നവനും, നീലകണ്ഠനും, മുക്കണ്ണനും ഉമയാലാലിംഗനം ചെയ്യപ്പെട്ട തിരുമേനിയോടുകൂടിയവനും മാൻ, മഴു എന്നിവ ധരിച്ചിരിക്കുന്നവനുമായ നിന്തിരുവടിയെ ഞാൻ എപ്പോഴാണ് ഉള്ളം കുളിരുമാറ് ദർശിച്ചാനന്ദംകൊള്ളുന്നത് ?

കദാ വാ ത്വാം ദൃഷ്ട്വാ ഗിരിശ തവ ഭവ്യാംഘ്രിയുഗലം
ഗൃഹീത്വാ ഹസ്താഭ്യാം ശിരസി നയനേ വക്ഷസി വഹന് |
സമാശ്ലിഷ്യാഘ്രായ സ്ഫുടജലജഗന്ധാൻ പരിമലാ-
നലാഭ്യാം ബ്രഹ്മാദ്യൈർമ്മുദമനുഭവിഷ്യാമി ഹൃദയേ || 26 ||

ഗിരീശ ! പർവ്വതത്തിൽ ശയിക്കുന്നോവെ ! ത്വാം ദൃഷ്ട്വാ നിന്തിരുവടിയെ ദർശിച്ച് തവ നിന്തിരുവടിയുടെ ഭവ്യാംഘ്രിയുഗളം ശുഭപ്രദങ്ങളായ പാദങ്ങൾ രണ്ടിനേയും ഹസ്താഭ്യാം ഗൃഹീത്വാ രണ്ടു കൈകൾകൊണ്ടും പിടിച്ചുകൊണ്ട് ശിരസി നയനേ ശിരസ്സിലും കണ്ണിലും വക്ഷസി വഹൻ മാറിടത്തിലും എടുത്തുവെച്ച് സമാശ്ലിഷ്യ കെട്ടിയണച്ചുകൊണ്ട് സ്ഫുടജലജഗന്ധാൻ വിടർന്ന താമരപ്പൂക്കളുടെ വാസനയുള്ള പരമളാൻ ആഘ്രായ സൗരഭ്യത്തെ മുകർന്ന് ബ്രഹ്മാദ്യൈഃ ബ്രഹ്മാവുതുടങ്ങിയവരാലും അലഭ്യം മുദം ലഭിക്കപ്പെടവുന്നതല്ലാത്ത ആനന്ദത്തെ ഹൃദയേ കദാ വാ മനസ്സിൽ എപ്പോഴാണ് അനുഭവിഷ്യാമി അനുഭവിക്കുക ?

അല്ലേ ഗിരിശ ! അങ്ങയെ ദർശിച്ച അങ്ങായുടെ ശുഭപ്രദങ്ങളായ തൃപ്പാദങ്ങൾ രണ്ടിനേയും ഇരു കൈകൽകൊണ്ടും പിടിച്ച് ശിരസ്സിലും നേത്രങ്ങളിലും മാറിടത്തിലും എടുത്തണച്ചാശ്ലേഷം ചെയ്തുകൊണ്ട് വികസിച്ച താമരപ്പൂക്കളുടെ വാസനയുള്ള സൗരഭ്യത്തെ മുകർന്ന് ബ്രഹ്മദേവൻ തുടങ്ങിയവർക്കുംകൂടി സുദുർല്ലഭമായ ആനന്ദത്തെ ഞാനെന്നാണനുഭവിക്കുക?

കരസ്ഥേ ഹേമാദ്രൗ ഗിരിശ നികടസ്ഥേ ധനപതൗ
ഗൃഹസ്ഥേ സ്വർഭൂജാഽമരസുരഭിചിന്താമണിഗണേ |
ശിരസ്ഥേ ശീതാംശൗ ചരണയുഗലസ്ഥേഽഖിലശുഭേ
കമർത്ഥം ദാസ്യേഽഹം ഭവതു ഭവദർത്ഥം മമ മനഃ || 27 ||

ഗിരീശ! പർവ്വതത്തിൽ പള്ളികൊള്ളുന്നോവേ ഹേമാദ്രൗ കരസ്ഥേ, സ്വർണ്ണപർവ്വതം കയ്യിലുള്ളപ്പോൾ, ധനപതൗ ധനാധിപനായ കുബേരൻ നികടസ്ഥേ സമീപത്തിലുള്ളപ്പോൾ സ്വർഭൂജാമരസുരഭി ചിന്താമണിഗണേ കല്പകവൃക്ഷം, കാമധേനു, ആഗ്രഹിച്ചതു നല്കുന്ന ചിന്താമണി എന്ന രത്നം എന്നിവ ഗൃഹസ്ഥേ വീട്ടിലുള്ളപ്പോൾ, അഖിലശുഭേ സർവമംഗളങ്ങളും ചരണയുഗളസ്ഥേ രണ്ടുകാലുകളിലുമുള്ളപ്പോൾ അഹം കം അർത്ഥം ഞാൻ എന്തൊന്നിനേയാണ് ദാസ്യേ ? നിന്തിരുവടിക്കു അർപ്പിക്കേണ്ടത് ? മമ മനഃ എന്റെ മനസ്സ് ഭവദർത്ഥം ഭവതു അങ്ങയ്ക്കുള്ളതായി ഭവിക്കട്ടെ.

അല്ലേ ഗിരിശ ! സ്വർണ്ണപർവ്വതമായ മേരു കോദണ്ഡരൂപത്തിൽ അങ്ങയുടെ കയ്യിലുള്ളപ്പോൾ, കുബേരൻ അരികിൽത്തന്നെയിരിക്കുമ്പോൾ, കല്പകവൃക്ഷം, കാമധേനു, ചിന്താമണി എന്നിവ ഭവാന്റെ വസതിയിൽത്തന്നെയുള്ളപ്പോൾ അമൃതധാരപൊഴിക്കുന്ന കുളുർമതി ശിരസ്സിലും സർവ്വമംഗളങ്ങളും പാദങ്ങളിലും ഉള്ളപ്പോൾ വേറെ എന്തൊരു വസ്തുവാണ് ഞാൻ

അങ്ങക്കായ്ക്കൊണ്ട് സമർപ്പിക്കേണ്ടത്? എന്റെ വശമുള്ള നിഷ്കളങ്കമായ ഹൃദയത്തെ ഞാൻ ഭവാനായ്ക്കൊണ്ട് നിവേദിക്കാം.

സാരൂപ്യം തവ പൂജനേ ശിവ മഹാദേവേതി സംകീർത്തനേ
സാമീപ്യം ശിവഭക്തിധുര്യജനതാസാംഗത്യസംഭാഷണേ |
സാലോക്യം ച ചരാചരാത്മകതനുധ്യാനേ ഭവാനീപതേ
സായുജ്യം മമ സിദ്ധമത്ര ഭവതി സ്വാമിൻ കൃതാർത്ഥോഽസ്മ്യഹം || 28 ||

ഭവാനീപതേ! പാർവ്വതീവല്ലഭ; തവ പൂജനേ നിന്തിരുവടിയുടെ ആരാധനയിൽ സാരൂപ്യം സാരൂപ്യവും (അങ്ങയുടെ രൂപസാദൃശ്യവും) ശിവ! മഹാദേവ! ശിവനേ! മഹാദേവ! ഇതി സംകീർത്തനേ എന്നുള്ള നമോച്ചാരണത്തിൽ സാമീപ്യം സാമീപ്യം (അങ്ങയുടെ സമീപത്തിരിക്കുക) എന്ന അവസ്ഥയും ശിവഭക്തിധുർയ്യ- ജനതാസാംഗത്യ സംഭാഷണേ ശിവഭക്തിയായ ഭാരത്തെ ചുമക്കുന്ന ജനങ്ങളോടുള്ള സംസർഗ്ഗത്താലും സംഭാഷണത്താലും സാലോക്യം ച സാലോക്യവും (ഭവാനൊരുമിച്ച് ഒരു ലോകത്തിൽ വസിക്കുക എന്ന അവസ്ഥയും) ചരാചരാത്മകതനു ധ്യാനേ ജംഗമസ്ഥാവരരൂപത്തിലുള്ള നിന്തിരുവടിയുടെ സ്വരൂപധ്യാനത്തിൽ സായുജ്യം സായൂജ്യവും (അങ്ങയോട് ഐക്യവും) മമ സിദ്ധം ഭവതി എനിക്കു ലഭിക്കുമെങ്കിൽ സ്വാമിൻ ! ലോകേശ ! അഹം അത്ര ഞാൻ ഈ ജന്മത്തിൽ കൃതാർത്ഥഃ അസ്മി. കൃതാർത്ഥനായി ഭവിക്കുന്നതാണ്.

പാർവ്വതീപതേ ! ഭവാനെ ഭജിക്കുന്നതുകൊണ്ട് സാരൂപ്യവും തിരുനാമകീർത്തനങ്ങളാൽ സാമീപ്യവും ശിവഭക്തരോടുള്ള സംസർഗം സംഭാഷണം എന്നിവയാൽ സാലോക്യവും ചരാചരാത്മകമായ ഭവത് സ്വരൂപധ്യാനത്താൽ സായൂജ്യവും എനിക്ക് സിദ്ധിക്കുമെങ്കിൽ ഞാൻ ഈ ജന്മത്തിൽ കൃതാർത്ഥനായി ഭവിക്കുന്നതാണ്.

ത്വത്പാദാംബുജമർച്ചയാമി പരമം ത്വാം ചിന്തയാമ്യന്വഹം
ത്വാമീശം ശരണം വ്രജാമി വചസാ ത്വാമേവ യാചേ വിഭോ |
വീക്ഷാം മേ ദിശ ചാക്ഷുഷീം സകരുണാം ദിവ്യൈശ്ചിരം പ്രാർത്ഥിതാം
ശംഭോ ലോകഗുരോ മദീയമനസഃ സൌഖ്യോപദേശം കുരു || 29 ||

വിഭോ! ഹേ പ്രഭോ! ത്വത്പാദാംബുജം അങ്ങയുടെ പദകമലത്തെ അർച്ചയാമി; ഞാൻ അർച്ചിക്കുന്നു; പരമം ത്വാം ഉത്കൃഷ്ടമായ നിന്തിരുവടിയെ അന്വഹം ചിന്തയാമി; ദിവസംതോറും ഞാൻ സ്മരിക്കുന്നു; ഈശം ത്വാം ലോകേശ്വരനായ നിന്തിരുവടിയെ ശരണം വ്രജാമി; ശരണം പ്രാപിക്കുന്നു; വചസാ വാക്കുകൊണ്ട് ത്വാം ഏവ യാചേ; നിന്തിരുവടിയോടുതന്നെ അർത്ഥിക്കുന്നു; വിഭോ! സൗഖ്യത്തിന്നു നിദാനമായുള്ളോവേ! ദിവ്യൈഃ ദേവലോകത്തുള്ളവരാൽ ചിരം പ്രാർത്ഥിതാം വളരെക്കാലമായി പ്രാർതിക്കപ്പെട്ടതായും സകരുണാം ദയവാർന്നതുമായ ചാക്ഷുഷീം വീക്ഷാം തൃക്കണ്ണുകൾകൊണ്ടുള്ള കടാക്ഷത്തെ മേ ദിശ; എനിക്കു നല്കിയാലും; ശംഭോ! ലോകഗുരോ! ഹേ ശംഭോ ! ഭക്തനനോപദേശക! മദീയമനസഃ സൗഖ്യോപദേശം എന്റെ മനസ്സിന്നു നിത്യാനന്ദം ലഭിക്കുന്നതിന്നുള്ള ഉപദേശത്തെ കുരു ചെയ്തരുളിയാലും.

ഹേ ദേവ ! പരാൽപരനായ ഭവാന്റെ പദകമലത്തെ ഞാൻ എപ്പോഴും അർച്ചിക്കുന്നു; അങ്ങയെ ഞാൻ അനുദിനവും സ്മരിക്കുന്നു; ലോകേശ്വരനായ നിന്തിരുവടിയെ ശരണം പ്രാപിക്കുകയും വാക്കുകൊണ്ട് അർത്ഥിക്കുകയും ചെയ്യുന്നു; നാകവാസികളാൽ ചിരകാലമായി പ്രാർത്ഥിക്കപ്പെട്ടതും കരുണയാർന്നതുമായ കടാക്ഷത്തെ എനിക്ക് നൽകിയാലും! അല്ലേ ലോകഗുരോ! എനിക്ക് നിരതിശയാനന്ദസുഖത്തിന്നുള്ള മാർഗ്ഗമെന്തെണ് ഉപദേശിച്ചരുളിയാലും.

വസ്ത്രോദ്ധൂതവിധൌ സഹസ്രകരതാ പുഷ്പാർച്ചനേ വിഷ്ണുതാ
ഗന്ധേ ഗന്ധവഹാത്മതാഽന്നപചനേ ബർഹിർഖാധ്യക്ഷതാ |
പാത്രേ കാഞ്ചനഗർഭതാസ്തി മയി ചേദ് ബാലേന്ദുചൂഡാമണേ
ശുശ്രൂഷാം കരവാണി തേ പശുപതേ സ്വാമിൻ ത്രിലോകീഗുരോ || 30 ||

ബാലേന്ദുചൂഡാമണേ! ബാലചന്ദ്രനെ മകുടത്തിലണിഞ്ഞിരിക്കുന്ന പശുപതേ! സ്വാമിൻ സർവ്വേശ്വരനായ നാഥ! ത്രിലോകീഗുരോ! മൂന്നുലോകങ്ങൾക്കും ഗുരുവായിരിക്കുന്നോവേ! വാസ്ത്രോദ്ധൂതവിധൗ സഹസ്രകരതാ ഭവാന്നു വസ്ത്രം ധരിപ്പിച്ച് ഉപചരിക്കുന്ന വിഷയത്തിൽ ആദിത്യന്റെ അവസ്ഥയും പുഷ്പാർച്ചനേ വിഷ്ണുതാ പുഷ്പാഞ്ജലി ചെയ്യുന്നതിൽ വിഷ്ണുത്വവും ഗന്ധേ ഗന്ധവഹാത്മതാ ചന്ദനാദി സുഗന്ധദ്രവ്യങ്ങൾകൊണ്ട് ഉപചരിക്കുമ്പോൾ വായുവിന്റെ അവസ്ഥയും അന്നപചനേ ബഹിർമുഖാദ്ധ്യക്ഷതാ പാകംചെയ്ത അന്നംകൊണ്ടുപചരിക്കുന്നതിൽ ഇന്ദ്രത്വവും പാത്രേ അർഘ്യപാത്രം മുതലായവ നല്കുന്നതിൽ കാഞ്ചനഗർഭതാ ഹിരണ്യഗർഭത്വവും (ബ്രഹ്മത്വവും) മയി അസ്തി ചേത് എന്നിൽ ഉണ്ടാവുന്നപക്ഷം തേ നിന്തിരുവടിക്ക് ശുശ്രൂഷാം കരവാണി പൂജചെയ്തുകൊള്ളാം.

ബാലേന്ദുചൂഡനായി, പശുപതിയായി, ജഗത്സ്വാമിയായിരിക്കുന്ന ലോകഗുരോ! ഭവാന്നു ഉടയാടയണിഞ്ഞുപചരിക്കുന്ന വിഷയത്തില് ആദിത്യന്റെ അവസ്ഥയും പുഷ്പാർച്ചന ചെയ്യുന്നതിൽ മഹാവിഷ്ണുവിന്റെ അവസ്ഥയും ചന്ദനാദി സുഗന്ധദ്രവ്യോപചരത്തിൽ വായുവിന്റെ അവസ്ഥയും പക്വാന്നം നിവേദിക്കുന്നതിൽ ഇന്ദ്രത്വവും അർഘ്യപാത്രം നൽകുന്നതിൽ ഹിരണ്യഗർഭത്വവും എനിക്കു ഉണ്ടാവുന്നപക്ഷം അങ്ങയ്ക്കു ഞാൻ അർച്ചന ചെയ്തുകൊള്ളാം.

നാലം വാ പരമോപകാരകമിദം ത്വേകം പശൂനാം പതേ
പശ്യൻ കുക്ഷിഗതാന് ചരാചരഗണാന് ബാഹ്യസ്ഥിതാന് രക്ഷിതും |
സർവ്വമർത്ത്യപലായനൌഷധമതിജ്വാലാകരം ഭീകരം
നിക്ഷിപ്തം ഗരലം ഗലേ ന ഗിലിതം നോദ്ഗീർണ്ണമേവ ത്വയാ || 31 ||

പശൂനാംപതേ! പശുപതേ! കുക്ഷിഗതാൻ ഉദരത്തിൽ പ്രവേശിച്ചവയും ബാഹ്യസ്ഥിതാൻ പുറത്തുള്ളവയുമായ ചരാചരഗണാൻ ഇളകുന്നതുമിളകാത്തതുമായ വസ്തുക്കളെ രക്ഷിതും പശ്യൻ രക്ഷിക്കുന്നതിന്നു ആലോചിക്കുന്നവനായിട്ട് ത്വയാ നിന്തിരുവടിയിൽ അതിജ്വാലാകരം ഉജ്ജ്വലിക്കുന്ന ജ്വാലകളോടുകൂടിയതും ഭീകരം ഗരളം ഭയങ്കരവുമായ വിഷം സർവ്വമർത്ത്യപലായ നൌഷധം ദേവന്മരെല്ലാവരുടേയും പലായനമാകുന്ന രോഗത്തിന്നുള്ള ഓഷധമാകുമാറ് ഗളേ നിക്ഷിപ്തം; കഴുത്തിൽ സ്ഥാപിക്കപ്പെട്ടു; ഗിളിതം ന; വിഴുങ്ങിയതുമില്ല; ഉദ്ഗീർണ്ണം ഏവ ന; പുറത്തേക്കുവിട്ടതുമില്ല; പരമോപകാരകം ഏറ്റവും വലിയ ഉപകാരമായ ഇദം ഏകം തു ഇത് ഒന്നുതന്നെ ന അലം വാ ! മതിയാവുന്നതല്ലേ

ഹേ പശുപതേ ! കുക്ഷിക്കകത്ത് സ്ഥിതിചെയ്യുന്നവയും പുറത്തുള്ളവയുമായ ചരാചരങ്ങളെ രക്ഷിക്കുന്നതിന്നായി നിന്തിരുവടിയാൽ അമൃതമഥനസമയത്തുണ്ടായ ജ്വാലകളാർന്ന അതിഘോരമായ കാകോളം ദേവന്മാരുടെ ഭയത്തിന്നുള്ള ഔഷധമാകുമാറ് നിന്തിരുവടിയുടെ കഴുത്തില് സ്ഥാപിക്കപ്പെട്ടു. അതിനെ വിഴുങ്ങുകയോ, ഛർദ്ദിക്കുകയോ ചെയ്തതുമില്ല. ഈ ചെയ്ത കൃത്യം ഒന്നുതന്നെ നിന്തിരുവടിയുടെ കാരുണ്യത്തേയും കരുത്തിനേയും വിശദമാക്കുന്നതിന്ന് മതിയായതാണല്ലോ!

ജ്വാലോഗ്രഃ സകലാമരാതിഭയദഃ ക്ഷ്വേലഃ കഥം വാ ത്വയാ
ദൃഷ്ടഃ കിം ച കരേ ധൃതഃ കരതലേ കിം പക്വജംബൂഫലം |
ജിഹ്വായാം നിഹിതശ്ച സിദ്ധഘുടികാ വാ കണ്ഠദേശേ ഭൃതഃ
കിം തേ നീലമണിർവിഭൂഷണമയം ശംഭോ മഹാത്മൻ വദ || 32 ||

മഹാത്മൻ ശംഭോ! മഹാത്മാവായ ശംഭോ! ജ്വാലോഗ്രഃ തീക്ഷ്ണജ്വാലകളാർന്നതും സകലാമരാതിഭയദഃ ക്ഷ്വേളഃ ത്വയാ ദേവന്മാർക്കെല്ലാം അധികഭയത്തെ നൽകുന്നതുമായ ആ കടുംവിഷം നിന്തിരുവടിയാൽ കഥം വാ ദൃഷ്ടഃ എങ്ങിനെയാണ് കാണപ്പെട്ടത് ? കിം തു, കരേ ധൃതഃ; എന്നല്ല, കയ്യിൽ എങ്ങിനെ ധരിക്കപ്പെട്ടു; കരതലേ നിഹിതഃ ച കൈത്തലത്തിൽ വെയ്ക്കപ്പെട്ടതിനാൽ പക്വജംബൂഫലം കിം പഴുത്ത ഞാവൽപ്പഴമാണോ? ജിഹ്വായാം നാവിൽ വെയ്ക്കപ്പെട്ട അത് സിദ്ധഘുടികാ വാ? സിദ്ധന്മാരുപയോഗിക്കുന്ന ഗുളികയാണോ? കണ്ഠദേശേ ഭൃതഃ അയം കഴുത്തിൽ ധരിക്കപ്പെട്ട ഇത് തേ വിഭൂഷണം അങ്ങക്ക് ആഭരണമായ നീലമണിഃ കിം? വദ. മാണിക്യമാണോ? അരുളിച്ചെയ്യാലും.

ശംഭോ! തീക്ഷ്ണജ്വാലകളാൽ അതിദുസ്സഹവും ദേവന്മാർക്കെല്ലാം അധികം ഭയം നൽകുന്നതുമായ ആ കടുത്ത വിഷത്തെ നിന്തിരുവടി എങ്ങിനെ കണ്ടു? എന്തിനു കൈകൊണ്ടെടുത്തു; അതു പഴുത്ത ഞാവൽപ്പഴമാണോ? എന്തിന്നു ഭക്ഷിക്കുവാൻ മുതിർന്നു; സിദ്ധഗുളികയാണോ? എന്തിന്നു കഴുത്തിലണിയപ്പെട്ടു; നീലമാണിക്യമാണോ ? പറഞ്ഞരുളിയാലും.

നാലം വാ സകൃദേവ ദേവ ഭവതഃ സേവാ നതിർവാ നുതിഃ
പൂജാ വാ സ്മരണം കഥാശ്രവണമപ്യാലോകനം മാദൃശാം |
സ്വാമിന്നസ്ഥിരദേവതാനുസരണായാസേന കിം ലഭ്യതേ
കാ വാ മുക്തിരിതഃ കുതോ ഭവതി ചേത് കിം പ്രാർത്ഥനീയം തദാ || 33 ||

സ്വാമിൻ ! ദേവ ! നാഥ ! ദേവ ! ഭവതഃ നതിഃ വാ നിന്തിരുവടിയുടെ നമസ്കാരമായാലും പൂജാ വാ സ്മരണം പൂജയായാലും ധ്യാനമായാലും കഥാശ്രവണം അപി കഥയെ ശ്രവിക്കുന്നതായാലും ആലോകനം സേവാ ദർശനമായാലും ഭജനമായാലും നതിഃ മാദൃശാം കീർത്തനമായാലും എന്നെപോലുള്ളവർക്കു സകൃത് ഏവ ഒരു പ്രാവശ്യം മാത്രം ന അലം വാ മതിയാവുന്നതല്ലേ. ഇതഃ ഈ ഉപായങ്ങളാലല്ലാതെ മുക്തിഃ കാ വാ? മോക്ഷം എവിടുന്നു? കുത ഇതിലേതെങ്കിലുംമൊന്നിനാൽ ഭവതി ചേത് മോക്ഷം സംഭവിക്കുന്നുവെങ്കിൽ തദാ അപ്പോൾ അസ്ഥിരദേവതാനുസരണായാസേന സ്ഥിരമില്ലാത്തവരായ ദേവന്മാരെ ഉപാസിക്കുന്നതിനാലുണ്ടാവുന്ന കഷ്ടത്താൽ കിം ലഭ്യതേ? എന്താണു ലഭിക്കുന്നത്? പ്രാർത്ഥനീയം അവരോടപേക്ഷിക്കത്തക്കതായി കിം. എന്തൊന്നാണുള്ളത് ?

ദേവ! നിന്തിരുവടിയുടെ നമസ്കാരമാവട്ടെ, പൂജയാവട്ടെ, ധ്യാനമാവട്ടെ, കഥാശ്രവണമാവട്ടെ എന്നുപോലെയുള്ളവർക്കു ഒരേ ഒരു പ്രാവശ്യംമാത്രം മതിയാവുന്നതാണല്ലോ. ഈ ഉപായങ്ങൾ കൊണ്ടല്ലാതെ മോക്ഷം എവിടെനിന്ന് ലഭിക്കുന്നു? ഈ ഉപായങ്ങളേതെങ്കിലുംമൊന്നുകൊണ്ട് ദേവന്മാരെ ഉപാസിക്കുന്നതിനാലുണ്ടാവുന്ന കഷ്ടംകൊണ്ട് ലഭിക്കുന്നതെന്താണ് ? അവരോടപേക്ഷിക്കത്തതായി എന്തൊന്നാണുള്ളത് ?

കിം ബ്രൂമസ്തവ സാഹസം പശുപതേ കസ്യാസ്തി ശംഭോ ഭവ-
ദ്ധൈര്യം ചേദൃശമാത്മനഃ സ്ഥിതിരിയം ചാന്യൈഃ കഥം ലഭ്യതേ |
ഭ്രശ്യദ്ദേവഗണം ത്രസന്മുനിഗണം നശ്യത്പ്രപഞ്ചം ലയം
പശ്യന്നിർഭയ ഏക ഏവ വിഹരത്യാനന്ദസാന്ദ്രോ ഭവാൻ || 34 ||

ശംഭോ! പശുപതേ! ശംഭോ! ജീവേശ! തവ സാഹസം നിന്തിരുവടിയുടെ സാഹസത്തെ കിം ബ്രൂമഃ? എന്താണെന്നാണ് ഞങ്ങൾ പറയേണ്ടത്? ഈദൃശം ഇങ്ങിനെയുള്ള ഭവദ്ധൈർയ്യം ച അങ്ങയുടെ ധൈർയ്യവും കസ്യ അസ്തി? ഇയം ആർക്കുണ്ട്? ഈ ആത്മനഃ സ്ഥിതിഃ ച തന്റെ അവസ്ഥയും അന്യൈഃ കഥം മറ്റുള്ളവർ എപ്രകാരംമാണ് ലഭ്യതേ? പ്രാപിക്കുന്നത്? ആനന്ദസാന്ദ്രഃ ഭവാൻ ആനന്ദപരിപൂർണ്ണനായ നിന്തിരുവടി ഭ്രശ്യദ്ദേവഗണം സ്വസ്ഥാനങ്ങളിൽനിന്നു നീക്കപ്പെടുന്ന ദേവഗണങ്ങളോടുകൂടിയതും ത്രസന്മുനിഗണം ഭയന്നു വിറയ്ക്കുന്ന മുനിഗണങ്ങളോടു കൂടിയതും നശ്യത് പ്രപഞ്ചം നശിച്ചുപോകുന്ന ചരാചരങ്ങളോടുകൂടിയതുമായ ലയം പശ്യന് പ്രളയത്തെ നോക്കിക്കോണ്ട് നിർഭയം ഭയലേശംകൂടാതെ ഏകഃ ഏവ വിഹരതി. ഒരുവാനയ്യന്നെ ക്രീഡിച്ചരുളുന്നു.

നിന്തിരുവടിയുടെ സാഹസത്തെപ്പറ്റി ഞങ്ങൾ എന്തുപറയട്ടെ! ഈവിധം ധൈർയ്യവും ആർക്കാണുള്ളത്? ഇപ്രകാരമുള്ള തന്റെ അവസ്ഥയും വേറെ ആർക്കാണുള്ളതു പ്രളയകാലത്തിൽ ദേവസമൂഹമെല്ലാം സ്വസ്ഥാനങ്ങളിൽനിന്ന് ഭ്രംശിച്ച് താഴെ വീഴുകയും മഹർഷിവര്യന്മാരെല്ലാം ഭയചകിതരാവുകയും ചെയ്യവെ, ആനന്ദസാന്ദ്രനായ നിന്തിരുവടിമാത്രം ഏകനായി ഇതെല്ലാം നോക്കിക്കൊണ്ട് നിർഭയനായി ക്രീഡിച്ചരുളുന്നു.

> യോഗക്ഷേമധുരംധരസ്യ സകലശ്രേയഃപ്രദോദ്യോഗിനോ
> ദൃഷ്ടാദൃഷ്ടമതോപദേശകൃതിനോ ബാഹ്യാന്തരവ്യാപിനഃ |
> സർവ്വജ്ഞസ്യ ദയാകരസ്യ ഭവതഃ കിം വേദിതവ്യം മയാ
> ശംഭോ ത്വം പരമാന്തരങ്ഗ ഇതി മേ ചിത്തേ സ്മരാമ്യന്വഹം || 35 ||

ശംഭോ ! ഈശ ! യോഗക്ഷേമദുരന്ധരസ്യ കിട്ടാത്തതിനെ കൈവശമാക്കുക, കൈവശംവന്നതിനെ രക്ഷിക്കുക എന്ന ഭാരം വഹിക്കുന്നവനായി

സകലശ്രേയഃ പ്രദോദ്യോഗിനഃ എല്ലാ ശ്രേയസ്സുകളേയും നൽകുന്നതിൽ ശ്രദ്ധയോടുകൂടിയവനായി ദൃഷ്ടാദൃഷ്ടമതോപദേശകൃതിനഃ കാണ്മാൻ കഴിവുള്ളതും കഴിവില്ലാത്തതുമായ ഫലത്തെ നൽകുന്ന ഉപായങ്ങളെ ഉപദേശിക്കുന്നതിൽ സമർത്ഥനായി ബാഹ്യാന്തരവ്യാപിനഃ പുറത്തും അകത്തും വ്യാപിച്ചവനായി സർവ്വജ്ഞസ്യ എല്ലാമറിയുന്നവനായി ദയാകരസ്യ ഭവതഃ ദയാനിധിയായ നിന്തിരുവടിക്ക് മയാ എന്നാൽ വേദിതവ്യം കിം ബോധിപ്പിക്കത്തക്കതായി എന്തൊന്നാണുള്ളത് ? പരമാന്തരംഗഃ ഇതി 'ഏറ്റവും പ്രിയപ്പെട്ടവൻ' എന്ന് അന്വഹം ദിനംതോറും ചിത്തേ സ്മരാമി മനസ്സിൽ സ്മരിച്ചുകൊള്ളാം.

ഈശ്വര ! യോഗക്ഷേമഭാരം വഹിക്കുന്നവനായി എല്ലാവിധ ശ്രേയസ്സുകളേയും നൽകുന്നതിൽ ജാഗരൂകനായി ഐഹികവും ആമുഷ്മികവുമായ ഫലങ്ങളെ നൽകുന്ന ഉപായങ്ങളുപദേശിക്കുന്നതിൽ അതിസമർത്ഥനായി, സർവ്വജ്ഞനായി, ദയാനിധിയായിരിക്കുന്ന നിന്തിരുവടിക്കു എന്നാൽ പറഞ്ഞറിയിക്കത്തക്കതായി എന്താണുള്ളത്? നിന്തിരുവടി എന്റെ ആപ്തമിത്രമാണെന്ന ഞാൻ അനുദിനവും ഹൃദയത്തിൽ സ്മരിച്ചുകൊള്ളാം.

ഭക്തോ ഭക്തിഗുണാവൃതേ മുദമൃതാപൂർണ്ണേ പ്രസന്നേ മനഃ
കുംഭേ സാംബ തവാംഘ്രിപല്ലവയുഗം സംസ്ഥാപ്യ സംവിത്ഫലം |
സത്ത്വം മന്ത്രമുദീരയന്നിജശരീരാഗാരശുദ്ധിം വഹൻ
പുണ്യാഹം പ്രകടീകരോമി രുചിരം കല്യാണമാപാദയൻ || 36 ||

സാംബ ! അംബികാസമേത ! നിജശരീരാഗാരശുദ്ധിം എന്റെ ശരീരമാകുന്ന വസതിയുടെ ശുദ്ധിയെ വഹൻ ചെയ്യുന്നവനായി രുചിരം കല്യാണം അത്യുത്തമമായ മംഗളത്തെ ആപാദയൻ പ്രാർത്ഥിക്കുന്നവനായിരിക്കുന്ന

ഭക്തഃ ഭക്തനായ ഞാൻ ഭക്തിഗുണാവൃതേ ഭക്തിയാവുന്ന നൂൽകൊണ്ടു ചുറ്റപ്പെട്ട് മുദമൃതാപൂർണ്ണേ സന്തോഷമാവുന്ന അമൃതംകൊണ്ടു നിറയ്ക്കപ്പെട്ടതായിരിക്കുന്ന പ്രസന്നേ പരിശുദ്ധമായ മനഃകുംഭേ തവ മനസ്സാകുന്ന കുടത്തിൽ നിന്തിരുവടിയുടെ അംഘ്രിപല്ലവയുഗം രണ്ടു കാൽത്തളിരുകളേയും, സംവിത്ഫലം ജ്ഞാനമാകുന്ന ഫലത്തേയും സംസ്ഥാപ്യ സത്വം വെച്ച് സത്വഗുണപ്രധാനമായ മന്ത്രം ഉദീരയന് മന്ത്രത്തെ ഉച്ചരിച്ചുകൊണ്ട് പുണ്യാഹം പുണ്യാഹകർമ്മത്തെ പ്രകടികരോമി വിശദമായി ചെയ്യുന്നു.

സാംബ! അതിശ്രേഷ്ഠമായ കല്യാണത്തെ പ്രാർത്ഥിക്കുന്നവനായ ഞാൻ എന്റെ ശരീരമാകുന്ന ഗൃഹത്തെ ശുദ്ധിചെയ്യുന്നതിന്നായി ഭക്തിയാവുന്ന നൂലുകൊണ്ട് ചുറ്റപ്പെട്ടതും സന്തോഷാമൃതം നിറയ്ക്കപ്പെട്ടതുമായിരിയ്ക്കുന്ന പ്രസന്നമായ മനസ്സാകുന്ന കുടത്തിൽ നിന്തിരുവടിയുടെ പാദങ്ങളാകുന്ന തളിരുകളേയും ജ്ഞാനമാകുന്ന (നാളികേര) ഫലത്തേയും അതിന്നുപരിയായി നിക്ഷേപിച്ച് സാത്വികമന്ത്രമുച്ചരിച്ചുകൊണ്ട് പുണ്യാഹകർമ്മത്തെ ചെയ്തുകൊള്ളുന്നു.

ആമ്നായാംബുധിമാദരേണ സുമനസ്സംഘാഃ സമുദ്യന്മനോ
മന്ഥാനം ദൃഢഭക്തിരജ്ജുസഹിതം കൃത്വാ മഥിത്വാ തതഃ |
സോമം കല്പതരും സുപർവസുരഭിം ചിന്താമണിം ധീമതാം
നിത്യാനന്ദസുധാം നിരന്തരരമാസൌഭാഗ്യമാതന്വതേ || 37 ||

സുമനഃസംഘഃ പണ്ഡിതന്മാരുടെ (ദേവന്മാരുടെ) സംഘങ്ങൾ സമുദ്യത് മനഃ പ്രയത്നത്തോടുകൂടിയ മനസ്സിനെ ദൃഢഭക്തിരജ്ജുസഹിതം ദൃഢമായ ഭക്തിയാകുന്ന കയറോടുകൂടി മന്ഥാനം കൃത്വാ മത്താക്കി ചെയ്തുകൊണ്ട് ആമ്നായാംബുധിം വേദമായ സമുദ്രത്തെ ആദരേണ മഥിത്വാ ആദരവോടുകൂടി

കടഞ്ഞ് തതം സോമം അതിൽനിന്ന ചന്ദ്രനേയും (ഉമാസമേതനം) കല്പതരും കല്പകവൃക്ഷത്തേയും (കല്പകവൃക്ഷത്തിന്ന തുല്യനം) സുവർവ്വസുരഭിം കാമധേനവിനേയും (കാമധേനസദൃശനം) ചിന്താമണിം ചിന്താമണിയേയും (ചിന്താമണിതുല്യനം) ധീമതാം ബുദ്ധിശാലിക്ക് (ബുദ്ധിയാൽ ഇഷ്ടപ്പെടപ്പെട്ട) നിത്യാനന്ദസുധാം നിത്യാനന്ദത്തെ നൽകുന്ന അമൃതത്തേയും (നിത്യാനന്ദമാകുന്ന അമൃതസ്വരൂപിയും) നിരന്തരരമാ സൗഭാഗ്യം സ്ഥിരമായ ഐശ്വര്യസമൃദ്ധിയേയും (നിത്യമായ മോക്ഷലക്ഷ്മിയുടെ സമൃദ്ധിരൂപിയും ആയ ഭഗവാനെ) ആതനുതേ പ്രാപിക്കുന്നു.

പണ്ട് ദേവന്മാർ മന്ദരപർവ്വതത്തേ മത്താക്കി സമുദ്രത്തെ കടഞ്ഞ് ചന്ദ്രൻ, കല്പവൃക്ഷം, കാമധേനു, ചിന്താമണി, അമൃതം, ലക്ഷ്മി എന്നിവയെ ഏതുവിധത്തിൽ പ്രാപിച്ചുവോ അതുപോലെ ജ്ഞാനികൾ മനസ്സാകുന്ന മത്തിനെ ദൃഢഭക്തിയാകുന്ന കയറുകൊണ്ട് മുറുകെകെട്ടി വേദമാകുന്ന സമുദ്രത്തെ കടഞ്ഞ് അതിൽ നിന്ന് കല്പവൃക്ഷതുല്യനം, ചിന്താമണിസദൃശനം അമൃതതുല്യനം, മോക്ഷസ്വരൂപിയും ഉമാസമേതനമായ നിന്തിരുവടിയെ പ്രാപിക്കുന്നു.

പ്രാക്പുണ്യാചലമാർഗ്ഗദർശിതസുധാമൂർത്തിഃ പ്രസന്നഃ ശിവഃ
സോമഃ സദ്ഗുണസേവിതോ മൃഗധരഃ പൂർണ്ണസ്തമോമോചകഃ |
ചേതഃ പുഷ്കരലക്ഷിതോ ഭവതി ചേദാനന്ദപാഥോനിധിഃ
പ്രാഗല്ഭ്യേന വിജൃംഭതേ സുമനസാം വൃത്തിസ്തദാ ജായതേ || 38 ||

പ്രാക്പുണ്യാചലമാർഗ്ഗദർശിതസുധാമൂർത്തിഃ കിഴക്കിലുള്ള പുണ്യമായ മലവഴിയായി ദർശിപ്പിക്കപ്പെട്ട അമൃതമയമായ ശരീരത്തോടുകൂടിയവനം (മുജ്ജന്മത്തിൽചെയ്ത മലപോലുള്ള പുണ്യമാർഗ്ഗത്താൽ ദർശിപ്പിക്കപ്പെട്ട അമൃതമയമായ സ്വരൂപത്തോടുകൂടിയവനം) പ്രസന്നഃ നിർമ്മലനം

(പ്രസന്നവിഗ്രഹനും) ശിവഃ മംഗളസ്വരൂപിയും (മംഗളപ്രദനും) സദ്ഗണസേവിതഃ താരഗണങ്ങളാൽ ചൂഴപ്പെട്ടവനും (സാധുജനങ്ങളാൽ സേവിക്കപ്പെട്ടവനും) മൃഗധരഃ മാനിനെ ലാഞ്ഛനമായി ധരിക്കുന്നവനും (മാനിനെ ധരിക്കുന്നവനും) പൂർണ്ണഃ ഷോഡശകലാപൂർണ്ണനും (എങ്ങും വ്യാപിച്ചിരിക്കുന്നവനും) തമോമോചകാഃ അന്ധകാരത്തെ നശിപ്പിക്കുന്നവനും (അജ്ഞാനത്തെ നശിപ്പിക്കുന്നവനുമായ) സോമഃ ചന്ദ്രൻ (ഉമാസമേതനായ പരമശിവൻ) ചേതഃപുഷ്കലക്ഷിതഃ മനസ്സാകുന്ന ആകാശത്തിൽ (ആകാശംപോലെ നിർമ്മലമായ മനസ്സിൽ) കാണപ്പെടുന്നവനായി ഭവതി ചേത് ഭവിക്കുന്നപക്ഷം ആനന്ദപാഥോനിധിഃ ബ്രഹ്മാനന്ദസമുദ്രം പ്രാഗല്ഭ്യേന അതിഗംഭീരമായി വിജൃംഭതേ വർദ്ധിക്കുന്ന തദാ അപ്പോൾ സുമനസാം ദേവന്മാർക്കു (ജ്ഞാനികൾക്കു) വൃത്തിഃ ഉപജീവനം (മനോവൃത്തിക്കൊരു മാറ്റം) ജായതേ ഉണ്ടാവുന്നു.

ഈ ശ്ലോകത്തിൽ ചന്ദ്രനേയും പരമശിവനേയും ശ്ലേഷയായി വർണ്ണിക്കുന്നു. കിഴക്കുദിക്കിലുള്ള ഉദയാചലം വഴിയായി ദർശിപ്പിക്കപ്പെട്ട അമൃതസ്വരൂപത്തോടുകൂടിയവനും, നിർമ്മലനും, മംഗളസ്വരൂപിയും, നക്ഷത്രഗണങ്ങളാൽ സേവിക്കപ്പെട്ടവനും, മൃഗലാഞ്ഛനനും, പരിപൂർണ്ണനും, അന്ധകാരത്തെ നശിപ്പിക്കുന്നവനുമായ ചന്ദ്രൻ ആകാശത്തിൽ പ്രത്യക്ഷനാവുമ്പോൾ ആനന്ദസാഗരം അതിശയേന വർദ്ധിക്കുന്നു. അപ്പോൾ ദേവന്മാർക്കു ഉപജീവനം ഉണ്ടാവുകയും ചെയ്യുന്നു. അതുപോലെ പൂർവ്വജന്മകൃതമായ പുണ്യപൂരങ്ങളാൽ ദർശിപ്പിക്കപ്പെട്ട അമൃതസ്വരൂപത്തോടുകൂടിയവനും, പ്രസന്നവിഗ്രഹനും, മംഗളപ്രദനും, സാധുജനസേവിതനും, മാനിനെ ധരിക്കുന്നവനും, സർവ്വവ്യാപകനും, അജ്ഞാനനാശകനുമായ പരമശിവൻ നിർമ്മലമായ മനസ്സിൽ പ്രകാശിക്കുന്നപക്ഷം ബ്രഹ്മാനന്ദമാകുന്ന സമുദ്രം വർദ്ധിച്ചുയരുന്നു. ജ്ഞാനികൾക്കു ചിത്ത നിർവൃതിയുണ്ടാവുകയും ചെയ്യുന്നു.

ധര്‍മ്മോ മേ ചതുരംഘ്രികഃ സുചരിതഃ പാപം വിനാശം ഗതം
കാമക്രോധമദാദയോ വിഗളിതാഃ കാലാഃ സുഖാവിഷ്കൃതാഃ |
ജ്ഞാനാനന്ദമഹൌഷധിഃ സുഫലിതാ കൈവല്യനാഥേ സദാ
മാന്യേ മാനസപുണ്ഡരീകനഗരേ രാജാവതംസേ സ്ഥിതേ || 39 ||

മാന്യേ സംപൂജ്യനായ (സര്‍വ്വസമ്മതനായ) രാജാവതംസേ ഇന്ദുചൂഡനായ ഈശ്വരന്‍ (രാജശ്രേഷ്ഠന്‍) മാനസപുണ്ഡരീകനഗരേ താമരപ്പൂപോലെയിരിക്കുന്ന മനസ്സാകുന്ന നഗരത്തില്‍ കൈവല്യനാഥേ മോക്ഷത്തിന്നു നാഥനായി (ഏകച്ഛത്രാധിപനായി) സദാ എല്ലായ്പോഴും സ്ഥിതേ ഇരുന്നരുളുമ്പോള്‍ ചതുരംഘ്രികഃ ധര്‍മ്മഃ നാലുപാദങ്ങളോടുകൂടിയ ധര്‍മ്മം സുചരിതഃ; എന്നാല്‍ നല്ലപോലെ ആചരിക്കപ്പെട്ടു; പാപം പാപമാവട്ടെ വിനാശം ഗതം; നാശത്തെ പ്രാപിക്കുകയും ചെയ്തു; കാമക്രോധമദാദയഃ കാമം, ക്രോധം, മദം മുതലായ ശത്രുക്കള്‍ വിഗളിതാഃ; കാലാഃ വിട്ടകന്നു; കാലങ്ങള്‍ സുഖാവിഷ്കൃതഃ സുഖപ്രദങ്ങളായി; ജ്ഞാനാനന്ദ മഹൌഷധിഃ അറിവു സന്തോഷം എന്നിവയാകുന്ന സിദ്ധൌഷധം സുഫലിതാ നല്ലവണ്ണം ഫലിച്ചു.

സര്‍വ്വസമ്മതനായ ഒരു ചക്രവര്‍ത്തിയുടെ ഏകച്ഛത്രാധിപത്യത്തിന് കീഴിലെന്നപോലെ പൂജാര്‍ഹനായ ഇന്ദുചൂഡന്‍ മനഃകമലമാകുന്ന നഗരത്തില്‍ മോക്ഷപ്രദനായി ഇരുന്നരുളുമ്പോള്‍ നാലുപാദങ്ങളുള്ള (സമഗ്രമായ) ധര്‍മ്മം എന്നാല്‍ നല്ലാപോലെ ആചരിക്കപ്പെട്ട് അഭിവൃദ്ധിപ്രാപിച്ചു; പാപം നശിക്കുകയുംചെയ്തു. കാമ, ക്രോധ, ലോഭ, മോഹ, മദ, മാത്സര്യാദി ശത്രുക്കള്‍ എന്നെ വിട്ടകന്നുപോയി; കാലങ്ങള്‍ സുഖപ്രദങ്ങളായി; ജ്ഞാനം, ആനന്ദം എന്ന സിദ്ധൌഷധങ്ങള്‍ നല്ലവണ്ണം ഫലിച്ചു.

ധീയന്ത്രേണ വചോഘടേന കവിതാകുല്യോപകുല്യാക്രമൈ-
രാനീതൈശ്ച സദാശിവസ്യ ചരിതാംഭോരാശിദിവ്യാമൃതൈഃ |
ഹൃത്കേദാരയുതാശ്ച ഭക്തികലമാഃ സാഫല്യമാതന്വതേ
ദുർഭിക്ഷാന് മമ സേവകസ്യ ഭഗവന് വിശ്വേശ ഭീതിഃ കുതഃ || 40 ||

ഭഗവൻ ! ഗുണങ്ങളാറും പൂർണ്ണമായി തികഞ്ഞുള്ളോവേ ! വിശ്വേശ! ലോകേശ്വര! ധീയന്ത്രേണ ബുദ്ധിയാകുന്ന യന്ത്രംകൊണ്ടും വചോഘടേന വാക്കാകുന്ന കുടംകൊണ്ടും കവിതാകുല്യോപ കുല്യാക്രമൈഃ കവിതയാകുന്ന കുല്യോപകുല്യകളിൽ കൂടി ആനീതൈഃ ച കൊണ്ടുവരപ്പെട്ട സദാശിവസ്യ പരമേശ്വരന്റെ ചരിതാംഭോരാശിദിവ്യാമൃതൈഃ ചരിത്രമാകുന്ന സമുദ്രത്തിലെ നിർമ്മലതീർത്ഥങ്ങളാൽ ഹൃത്കേദാരയുതാഃ ച മനസ്സാകുന്ന വയലോടുകൂടിയ ഭക്തികളമാഃ ഭക്തിയായ ധാന്യം സാഫല്യം ആതന്വതേ സഫലങ്ങളായിരിക്കുന്നു; ദുർഭിക്ഷാത് ക്ഷാമത്തിൽനിന്നു സേവകസ്യ മമ സേവകനായ എനിക്കു ഭീതിഃ കുതഃ? ഭയമെന്നത് എവിടുന്നു?

ഹേ ഷഡ്ഗുണപരിപൂർന്നനായിരിക്കുന്ന ലോകേശ! ബുദ്ധിയാകുന്ന യന്ത്രംകൊണ്ട്, വാക്കാകുന്ന കുടംകൊണ്ട്, കവിതയാകുന്ന കുല്യോപകുല്യകളിൽകൂടി (വെള്ളച്ചാലുകളിൽകൂടി) കൊണ്ടുവരപ്പെട്ട ഈശ്വരചരിതമാകുന്ന സമുദ്രജലംകൊണ്ട് നനയ്ക്കപ്പെട്ട മനസ്സാകുന്ന ഭൃത്യനായ എനിക്ക് ക്ഷാമത്തിൽ നിന്ന് ഭയമെന്നത് ഒരിക്കലുമില്ല.

പാപോത്പാതവിമോചനായ രുചിരൈശ്വര്യായ മൃത്യുംജയ
സ്തോത്രധ്യാനനതിപ്രദക്ഷിണസപര്യാലോകനാകർണ്ണനേ |
ജിഹ്വാചിത്തശിരോംഘ്രിഹസ്തനയനശ്രോത്രൈരഹം പ്രാർത്ഥിതോ
മാമാജ്ഞാപയ തന്നിരൂപയ മുഹുര്മാമേവ മാ മേ/വചഃ || 41 ||

മൃത്യുഞ്ജയ ! യമനെ കീഴടക്കിയവനെ! പാപോത്പാതവിമോചനായ പാപത്തിന്റെ ഉപദ്രവത്തിൽ നിന്നും മോചനം നൽകുന്നതിന്നും രുചിരൈശ്വര്യായ ശാശ്വതമായ ഐശ്വര്യത്തിന്നായും സ്തോത്രധ്യാനനതി പ്രദക്ഷിണസപര്യാലോകനാകർണ്ണനേ നാമകീർത്തനം, ധ്യാനം, നമസ്കാരം, പ്രദക്ഷിണം, അർച്ചന, ദർശനം, ആകർണ്ണനം എന്നിവയിൽ ജിഹ്വാചിത്ത ശിരോംഘ്രിഹസ്ത നയനശ്രോത്രൈഃ നാവ്, മനസ്സ്, ശിരസ്സ്, പാദം, കൈയ്യ്, കണ്ണ്, ചെവി എന്നിവയാൽ അഹം പ്രാർത്ഥിതഃ ഞാൻ അപേക്ഷിക്കപ്പെട്ടവനായിരിക്കുന്നു മാം ആജ്ഞാപയ; എനിക്കു അനുജ്ഞനൽകിയാലും; തത് മാം അതിനെപറ്റി എന്നെ മുഹുഃ നിരൂപയ; അടിക്കടി ഓർമ്മപ്പെടുത്തിയാലും; മേ അവചഃ എനിക്കു മൂകനായിരിക്കുക എന്ന അവസ്ഥ മാ ഏവ. വേണ്ടവേ വേണ്ട.

ഹേ മൃത്യംജയ ! പാപത്തിൽനിന്ന് നിവൃത്തനാവുന്നതിന്നും, ശാശ്വതമായ ഐശ്വര്യം ലഭിക്കുന്നതിന്നുവേണ്ടിയും ഭവാന്റെ സ്തോത്രം, ധ്യാന, നമസ്കാരദികൾക്കായി എന്റെ ജിഹ്വ, ചിത്തം, ശിരസ്സ് മുതലായവ എന്നോടു അഭ്യർത്ഥിക്കുന്നു. എനിക്കതിന്നു അനുജ്ഞനൽകി അനുഗ്രഹിച്ചാലും; എന്നെ അടിക്കടി സ്മരിപ്പിച്ചാലും; എനിക്കു മൂകനായിരിക്കുക എന്ന അവസ്ഥയേ വേണ്ട !

ഗാംഭീര്യം പരിഖാപദം ഘനധൃതിഃ പ്രാകാര ഉദ്യദ്ഗുണ-
സ്തോമശ്ചാപ്തബലം ഘനേന്ദ്രിയചയോ ദ്വാരാണി ദേഹേ സ്ഥിതഃ |
വിദ്യാവസ്തുസമൃദ്ധിരിത്യഖിലസാമഗ്രീസമേതേ സദാ
ദുർഗ്ഗാതിപ്രിയദേവ മാമകമനോദുർഗ്ഗേ നിവാസം കുരു || 42 ||

ദുർഗ്ഗാതിപ്രിയദേവ ദുർഗ്ഗത്തിലതിപ്രിയനായ (ദുർഗാദേവിയിൽ പ്രിയമേറിയവനായ) ഭഗവൻ ! പരിഖാപദം കിടങ്ങിന്റെ സ്ഥാനത്ത്

ഗാംഭീര്യം ഘനധൃതിഃ ഗംഭീരതയും കുറവറ്റ ധൈര്യമായ പ്രാകാരഃ മതിൽക്കെട്ടും ഉദ്യദ്ഗുണസ്തോമഃ ശുഷ്കാന്തിയോടെ മുന്നിട്ടുനിൽക്കുന്ന ഗുണഗണങ്ങളായ ആപ്തബലം വിശ്വസിക്കത്തക്ക സൈന്യവും ദേഹേ സ്ഥിതഃ ശരീരത്തിലുള്ള ഘനേന്ദ്രിയചയഃ ഇന്ദ്രിയങ്ങൾക്കെല്ലാമധിഷ്ഠാനമായ നവദ്വാരങ്ങളെന്ന ദ്വാരാണി ഗോപുരങ്ങളും (പ്രവേശനദ്വാരങ്ങളും) വിദ്യാ ശിവതത്വജ്ഞാനമാകുന്ന വിദ്യയെന്ന വസ്തുസമൃദ്ധിഃ ഇതി ഭണ്ഡാരവും എന്നീവിധമുള്ള അഖിലസാമഗ്രീ സമേതേ എല്ലാവിധ സാമഗ്രികളും തികഞ്ഞ മാമകമനോദുർഗേ എന്റെ മനസ്സാകുന്ന കോട്ടയിൽ സദാ നിവാസം കുരു എല്ലായ്പോഴും നിവസിച്ചാലും.

പർവ്വതദുർഗ്ഗത്തിൽ അതിപ്രിയമുള്ളവനായ ഭഗവൻ ! മനസ്സിന്റെ ഗാംഭീര്യമാകുന്ന (ആഴമേറിയ) കിടങ്ങും ആരാലും ഭേദിക്കുവാൻ കഴിയാത്ത ധൈര്യമായ മതിൽക്കെട്ടും സാത്വികഗുണങ്ങളായ വിശ്വസ്തമായ സൈന്യവും ഇന്ദ്രിയങ്ങൾക്കെല്ലാമധിഷ്ഠാനമായ നവദ്വാരങ്ങളെന്ന പ്രവേശനദ്വാരങ്ങളും ശിവതത്വജ്ഞാനവിദ്യയാകുന്ന ഭണ്ഡാരവും ഇങ്ങിനെ സകലസാമഗ്രികളും തികച്ചും തികഞ്ഞിരിക്കുന്ന എന്റെ ഹൃദയമാകുന്ന കോട്ടയിൽ എന്നും നിന്തിരുവടി അധിവസിച്ചരുളിയാലും.

മാ ഗച്ഛ ത്വമിതസ്തതോ ഗിരിശ ഭോ മയ്യേവ വാസം കുരു
സ്വാമിന്നാദികിരാത മാമകമനഃകാന്താരസീമാന്തരേ |
വർത്തന്തേ ബഹുശോ മൃഗാ മദജുഷോ മാത്സര്യമോഹാദയ-
സ്താൻ ഹത്വാ മൃഗയാവിനോദരുചിതാലാഭം ച സംപ്രാപ്സ്യസി || 43 ||

സ്വാമിൻ! ജഗദീശ്വര! ആദികിരാത! ഒന്നാമത്തെ കാട്ടുളനായുള്ളോവേ! ഭോ ഗിരിശ! ഹേ പർവ്വതവാസിൻ! ത്വം ഇതസ്തതഃ ഭവാൻ ഇങ്ങുമങ്ങും മാ ഗച്ഛ; (വേട്ടക്കായി)ചുറ്റിത്തിരിയേണ്ട; മയ്യേവ വാസം കുരു; എന്നിൽതന്നെ

വാസമുറപ്പിച്ചാലും; മാമകമനഃകാന്താര സീമാന്തരേ എന്റെ മനസ്സാകുന്ന വൻകാട്ടിന് നടുവില് മദജുഷഃ മദംകൊണ്ട മാത്സര്യമോഹാദയഃ മത്സരബുദ്ധി ആഗ്രഹം മുതലായ മൃഗാഃ ബഹുശഃ മൃഗങ്ങൾ കൂട്ടംകൂട്ടമായി വർത്തന്തേഃ ചുറ്റിത്തിരിയുന്നുണ്ട്; താൻ ഹത്വാ അവയെ കൊന്ന് മൃഗയാവിനോദരുചിതലാഭം ച സംപ്രാപ്സ്യസി വേട്ടയാടി കാലം കഴിക്കുന്നതിൽ ആശയുള്ളവനായിരിക്കുന്നതിന്റെ ഫലത്തെ സംപ്രാപ്സ്യസി പ്രാപിക്കുക.

ഹേ ജഗദീശ ! ആദികിരാത ! പർവ്വതവാസിൻ , ഭവാൻ വേട്ടയ്ക്കായി ഇങ്ങുമങ്ങും അലഞ്ഞുനടക്കേണ്ട. എന്റെ മനസ്സാകുന്ന വൻകാട്ടിൻ നടുവിൽ മത്സരം, ദുരാഗ്രഹം തുടങ്ങിയ അനേകം മൃഗങ്ങൾ കൂട്ടംകൂട്ടമായി ചുറ്റിത്തിരിയുന്നുണ്ട്. അതിനാൽ എന്നിൽതന്നെ വാസമുറപ്പിച്ച് അവയെ കൊന്നുകൊണ്ട് മൃഗയാവിനോദംകൊണ്ടുള്ള സുഖമനുഭവിച്ചാലും.

കരലഗ്നമൃഗഃ കരീന്ദ്രഭംഗോ
ഘനശാർദൂലവിഖണ്ഡനോƒസ്തജന്തുഃ |
ഗിരിശോ വിശദാകൃതിശ്ച ചേതഃ-
കുഹരേ പഞ്ചമുഖോസ്തി മേ കുതോ ഭീഃ || 44 ||

കരലഗ്നമൃഗഃ കയ്യിൽ കുനേന്തിയവനായും കരീന്ദ്രഭംഗഃ ഗജാസുരന്റെ ദർപ്പമടക്കിയ (വധിച്ച) വനായും ഘനശാർദൂല വിഖണ്ഡനഃ ഭയങ്കരനായ വ്യാഘ്രാസുരനെ കൊന്നവനായും അസ്തജന്തുഃ (തന്നിൽ ) ലയിച്ച ജീവജാലങ്ങളോടു കൂടിയവനായും ഗിരിശഃ പർവ്വതത്തിൽ പള്ളികൊള്ളുന്നവനായും വിശദാകൃതിഃ ച സ്വച്ഛമായ തിരുമേനിയോടു കൂടിയവനുമായ പഞ്ചമുഖഃ അഞ്ചുശിരസ്സുകളോടുകൂടിയ പരമേശ്വരൻ മേ

ചേതഃകഹരേ എന്റെ ഹൃദയമാകുന്ന ഗുഹയിൽ അസ്തി ഇരുന്നരുളുന്നുണ്ട്. ഭീഃ കുതഃ ഭയപ്പെടുന്നതെന്തിന് ?

കയ്യിൽ മാനേന്തി, ഗജാസുരനേ കൊന്ന് ഭയങ്കരനായ വ്യാഘ്ര്യാസുരനേയും വധിച്ച് ജീവജാലങ്ങളെല്ലാം തന്നിൽ ലയിക്കെ, പർവ്വതത്തിൽ പള്ളികൊള്ളുന്ന സ്വച്ഛമായ തിരുവുടലാർന്ന അഞ്ചു ശിരസ്സുകളുള്ള ഈശ്വരനെന്ന സിംഹം എന്റെ ഹൃദയമാകുന്ന ഗുഹയിൽ ഇരുന്നരുളുമ്പോൾ ഭയത്തിന്നവകാശമെവിടെ ?

ഛന്ദഃശാഖിശിഖാന്വിതൈർദ്വിജവരൈഃ സംസേവിതേ ശാശ്വതേ
സൌഖ്യാപാദിനി ഖേദഭേദിനി സുധാസാരൈഃ ഫലൈർദ്ദീപിതേ |
ചേതഃപക്ഷിശിഖാമണേ ത്യജ വൃഥാസംചാരമന്യൈരലം
നിത്യം ശങ്കരപാദപദ്മയുഗലീനീഡേ വിഹാരം കുരു || 45 ||

ചേതഃപക്ഷി ശിഖാമണേ ! മനസ്സാകുന്ന ഉത്തമപക്ഷിൻ ! ഛന്ദഃശാഖിശിഖാന്വിതൈഃ വേദങ്ങളാകുന്ന വൃക്ഷങ്ങളുടെ കൊമ്പുക (ഉപനിഷത്തുക) ളോടുകൂടിയതും ദ്വിജവരൈഃ ബ്രഹ്മണശ്രേഷ്ഠന്മാരാൽ (ഉത്തമപക്ഷികളാൽ) സംസേവിതേ വിട്ടുപിരിയാതെ ആശ്രയിക്കപ്പെട്ടതും ശാശ്വതേ നാശമില്ലാത്തതും സൗഖ്യാപാദിനി സുഖത്തെ നൽകുന്നതും ഖേദഭേദിനി തളർച്ചയെ തീർക്കുന്നതും സുധാസാരൈഃ അമൃതനിഷ്യന്ദികളായ ഫലൈഃ ദീപിതേ ഫലങ്ങൾകൊണ്ട് പ്രകാശിക്കുന്നതുമായ ശങ്കരപാദപദ്മയുഗളീനീഡേ ശ്രീശംഭുവിന്റെ പൊൽത്താരടിയിണകളാകുന്ന കൂട്ടിൽ നിത്യം വിഹാരം കുരു എല്ലായ്പോഴും ക്രീഡിച്ചുകൊണ്ടു വാഴുക. വൃഥാ യാതൊരു ഉപകാരവുമില്ലാതെ സഞ്ചാരം ത്യജ അലഞ്ഞുനടക്കുന്നതിനെ വിട്ടൊഴിക്കുക അന്യൈഃ അലം. മറ്റുള്ളവരെ തിരഞ്ഞു നടന്നതുമതി.

ഹൃദയമാകുന്ന ശ്രേഷ്ഠഖഗമേ ! വേദവൃക്ഷത്തിന്റെ ശാഖക (ഉപനിഷത്തുക)ളോടുകൂടിയതും ദ്വിജവര്യന്മാരാൽ പരിസേവിക്കപ്പെട്ടതും നാശമില്ലാത്തതും സൗഖ്യത്തെ നൽകുന്നതും തളർച്ചയില്ലാതാക്കുന്നതും അമൃതനിഷ്യന്ദികളായ ഫലങ്ങൾകൊണ്ടുപശോഭിക്കുന്നതുമായ ശ്രീ ശംഭുവിന്റെ കാലിണകളാകുന്ന കൂട്ടിൽതന്നെ എന്നും ക്രീഡിച്ചമർന്നുകൊള്ളുക. വെറുതെ അലഞ്ഞു നടക്കേണ്ട. മറ്റുള്ളവയെ തിരഞ്ഞു നടന്നതുമതി.

ആകീർണ്ണേ നഖരാജികാന്തിവിഭവൈരുദ്യത്സുധാവൈഭവൈ-
രാധൌതേപി ച പദ്മരാഗലലിതേ ഹംസവ്രജൈരാശ്രിതേ |
നിത്യം ഭക്തിവധൂഗണൈശ്ച രഹസി സ്വേച്ഛാവിഹാരം കുരു
സ്ഥിത്വാ മാനസരാജഹംസ ഗിരിജാനാഥാംഘ്രിസൌധാന്തരേ || 46 ||

മാനസരാജഹംസ ! ഹൃദയമാകുന്ന കലഹംസമേ നഖരാജീകാന്തി വിഭവൈഃ നഖസമൂഹങ്ങളുടെ ശോഭയാകുന്ന ഐശ്വര്യത്താൽ ആകിർണ്ണേ വ്യാപിക്കപ്പെട്ടതായി ഉദ്യത്സുധാവൈഭവൈഃ വർദ്ധിച്ചുയരുന്ന സുധാവ്യാപ്തിയാൽ ആധൗതേ അപി ച വെണ്മയാർന്നതും എന്നല്ല, പദ്മാരഗലളിതേ താമരപ്പൂവിന്റെ ശോഭയാർന്ന അതിസുന്ദരമായിരിക്കുന്നതും ഹംസവ്രജൈഃ അരയന്നക്കൂട്ടങ്ങളാൽ ആശ്രിതേ സേവിക്കപ്പെട്ടതുമായ ഗിരിജാനാഥാംഘ്രിസൗധാന്തരേ പാർവ്വതിയുടെ പതിഹാഹ പരമേശ്വരന്റെ തിരുവടികളായ മണിമാളികയുടെ ഉള്ളിൽ സ്ഥിത്വാ ഇരുന്നുകൊണ്ട് ഭക്തിവധൂഗണൈഃ ച ഭക്തിയാകുന്ന വധൂജനങ്ങളൊന്നിച്ച് രഹസി നിത്യം സ്വൈരമായി എല്ലാനാളും സ്വേച്ഛാവിഹാരം കുരു. ഇഷ്ടംപോലെ ക്രീഡിച്ചുകൊൾക.

ഹേ മനസ്സാകുന്ന രാജഹംസമേ! നഖങ്ങളുടെ ശോഭാപ്രസരം പരന്ന് ശിരസ്സിലുള്ള ചന്ദ്രന്റെ അമൃതകിരണങ്ങളാല് വെണ്മയാർന്നതായി, എന്നല്ല,

ചെന്താമരയുടെ ശോഭയാൽ നിതാന്തസുന്ദരമായി അരയന്നപ്പക്ഷികളാൽ ഉപസേവിക്കപ്പെട്ടതായിരിക്കുന്ന പാർവ്വതീപതിയായ ശ്രീ പരമേശ്വരന്റെ തൃപ്പാദങ്ങളായ മണിമാളികയിലെ അന്തഃപുരത്തിൽ ഇരുന്നുകൊണ്ട് ഭക്തികളാകുന്ന വധൂടികളൊന്നിച്ച് ഏകാന്തത്തില് ഇഷ്ടംപോലെ വിഹരിച്ചുകൊൾക.

ശംഭുധ്യാനവസന്തസംഗിനി ഹൃദാരാമേ$\neq$ഘജീർണ്ണച്ഛദാഃ
സ്രസ്താ ഭക്തിലതാച്ഛടാ വിലസിതാഃ പുണ്യപ്രവാലശ്രിതാഃ |
ദീപ്യന്തേ ഗുണകോരകാ ജപവചഃപുഷ്പാണി സദ്വാസനാ
ജ്ഞാനാനന്ദസുധാമരന്ദലഹരീ സംവിത്ഫലാഭ്യുന്നതിഃ || 47 ||

ശംഭുധ്യാനവസന്തസംഗിനി പരമശിവന്റെ ധ്യാനമാകുന്ന വസന്തനാൽ സേവിക്കപ്പെട്ട ഹൃദാരാമേ മനസ്സാകുന്ന ഉദ്യാനത്തിൽ സ്രസ്താഃ ഉതിർന്നു കിടക്കുന്ന അഘജീർണ്ണച്ഛദാഃ പാപങ്ങളാകുന്ന പഴുത്ത ഇലകളും വിലസിതാഃ ശോഭയാർന്ന പുണ്യപ്രവാളശ്രിതാഃ സത്കർമ്മങ്ങളാകുന്ന ഇളംതളിരുകളും ഉള്ള ഭക്തിലതാച്ഛടാഃ ഭക്തിയാകുന്ന മൊട്ടുകളും ജപവചഃ പുഷ്പാണി ജപവചനങ്ങളാകുന്ന പുഷ്പങ്ങളും സദ്വാസനാഃ ശുഭവാസനയാകുന്ന സുഗന്ധങ്ങളും ജ്ഞാനാനന്ദ സുധാമരന്ദലഹരീ ജ്ഞാനമാകുന്ന അമൃതം, സന്തോഷമാകുന്ന പൂന്തേൻ ഇവയുടെ പ്രവാഹത്തോടുകൂടിയ സംവിത് ഫലാഭ്യുന്നതിഃ ദിപ്യന്തേ ബ്രഹ്മജ്ഞാനമാകുന്ന ഫലത്തിന്റെ സമൃദ്ധിയും ദിപ്യന്തേ പരിലസിക്കുന്നു.

പരമശിവധ്യാനമാകുന്ന വസന്തത്തോടുകൂടിയ മനസ്സാകുന്ന പൂങ്കാവനികയിൽ കൊഴിഞ്ഞുകിടക്കുന്ന പാപങ്ങളാകുന്ന പഴുത്ത ഇലകളോടും ശോഭയാർന്ന പുണ്യമാകുന്ന ഇളംതളിരുകളോടും കൂടിയ ഭക്തിയാകുന്ന വല്ലീസമൂഹങ്ങൾ സദ്ഗുണങ്ങളാകുന്ന മൊട്ടുകളോടും ജപവചനങ്ങളാകുന്ന പുഷ്പങ്ങളോടും

ശുഭവാസനയാകുന്ന സുഗന്ധത്തോടും ജ്ഞാനമാകുന്ന അമൃതം സന്തോഷമാകുന്ന പൂന്തേൻ ഇവയുടെ പ്രവാഹത്തോടും ബ്രഹ്മജ്ഞാനമാകുന്ന ഫലത്തിന്റെ സമൃദ്ധിയോടും കൂടിയവയായിട്ട് പരിലസിക്കുന്നു.

നിത്യാനന്ദരസാലയം സുരമുനിസ്വാന്താംബുജാതാശ്രയം
സ്വച്ഛം സദ്ദ്വിജസേവിതം കലുഷഹൃത്സദ്വാസനാവിഷ്കൃതം |
ശംഭുധ്യാനസരോവരം വ്രജ മനോ ഹംസാവതംസ സ്ഥിരം
കിം ക്ഷുദ്രാശ്രയപല്വലഭ്രമണസംജാതശ്രമം പ്രാപ്സ്യസി || 48 ||

മനോഹംസാവതംസ ! മനസ്സാകുന്ന രാജഹംസമേ ! നിത്യാനന്ദസാലയം നാശമില്ലാത്ത ബ്രഹ്മാനന്ദരസമാകുന്ന ജലത്തിന്നിരിപ്പിടമായും സുരമുനിസ്വാന്താംബുജാതാശ്രയം ദേവന്മാരുടേയും മഹർഷിമാരുടേയും മനസ്സാകുന്ന താമരപ്പൂക്കളുടെ സ്ഥാനമായും സ്വച്ഛം നിർമ്മലമായും സദ്വിജസേവിതം സത്തുക്കളായ ബ്രാഹ്മണരാകുന്ന കളഹംസങ്ങളാൽ സേവിക്കപ്പെട്ടതായും കലുഷഹൃത് സദ്വാസനാവിഷ്കൃതം പാപങ്ങളെ ദൂരികരിക്കുന്നതായും നല്ല വാസനയാൽ പ്രകാശിപ്പിക്കപ്പെട്ടതായും സ്ഥിരം ശാശ്വതമായുമിരിക്കുന്ന ശംഭുധ്യാന സരോവരം വ്രജ ; ശിവദ്ധ്യാനമാകുന്ന താമരപ്പൊയ്കയിലേക്ക് പൊയ്ക്കൊൾക; ക്ഷുദ്രാശ്രയപല്വലഭ്രമണസഞ്ജാതശ്രമം അല്പന്മാരുടെ ആശ്രയമാകുന്ന അല്പസരസ്സുകളിൽ വെറുതെ ചുറ്റിത്തിരിഞ്ഞുകൊണ്ടുള്ള കഷ്ടത്തെ കിം പ്രാപ്സ്യസി എന്തിന്നുവേണ്ടി അനുഭവിക്കുന്നു?

മനസ്സാകുന്ന രാജഹംസമേ ! നിത്യനന്ദരസത്തിന്നാസ്പദമായി, ദേവന്മാരുടേയും, മഹർഷിമാരുടേയും മനസ്സാകുന്ന താമരപ്പൂക്കൾക്ക ആശ്രയമായി, നിർമ്മലമായി, സദ്ബ്രാഹ്മണരാകുന്ന കളഹംസങ്ങളാൽ സമാശ്രയിക്കപ്പെട്ടതായി, പാപങ്ങളെ ദൂരികരിക്കുന്നതായി,

സദ്വാസനയാർന്നതായി, ശാശ്വതവുമായിരിക്കുന്ന ശിവധ്യാനമാകുന്ന താമരപ്പൊയ്കയിലേക്ക് പൊയ്ക്കൊൾക.

ആനന്ദാമൃതപൂരിതാ ഹരപദാംഭോജാലവാലോദ്യതാ
സ്ഥൈര്യോപഘ്നമുപേത്യ ഭക്തിലതികാ ശാഖോപശാഖാന്വിതാ |
ഉച്ചൈർമ്മാനസകായമാനപടലീമാക്രമ്യ നിഷ്കല്മഷാ
നിത്യാഭീഷ്ടഫലപ്രദാ ഭവതു മേ സത്കർമ്മസംവർധിതാ || 49 ||

ആനന്ദമൃതപൂരിത പരമാനന്ദമായ ജലം നിറയ്ക്കപ്പെട്ട ഹരപദാംഭോജാലവാലോദ്യതാ ശിവന്റെ പാദാരവിന്ദമാകുന്ന തടത്തിൽനിന്നു മുളച്ചുയർന്നതും സ്ഥൈര്യോപഘ്നം ഉപേത്യ ധ്യാനനിഷ്ഠയാകുന്ന ഊന്നുകോലിനെ ആശ്രയിച്ചു പടർന്നു ശാഖോപശാഖാന്വിതാ വള്ളികളും ചെറുവള്ളികളുമുള്ളതായി ഉച്ചൈർമാനസകായമാനപടലീം ഉയർന്നിരിക്കുന്ന മനസ്സായ പന്തലിൽ ആക്രമ്യ പടർന്നുപിടിച്ചതും നിഷ്കല്മഷാഭക്തിലതികാ യാതൊരു കേടും ബാധിക്കാതിരിക്കുന്നതും (നിഷ്കപടവു) മായ ഭക്തിയാകുന്ന ലത സത്കർമ്മസംവർദ്ധിതാ മുജ്ജന്മംചെയ്ത പുണ്യവിശേഷങ്ങളാൽ വളർത്തപ്പെട്ടതായിട്ട് മേ നിഗ്യാഭീഷ്ടഫലപ്രദാ എനിക്കു ശാശ്വതമായ അഭീഷ്ടഫലത്തെ നൽക്കുന്നതായി ഭവതു ഭവിക്കുമാറാകേണമേ.

ശിവഭജനത്തിൽനിന്നുണ്ടാവുന്ന പരമാനന്ദമായ ജലംകൊണ്ട് നനയ്ക്കപ്പെട്ടതും ഭഗവത്പദപങ്കജമാകുന്ന തടത്തിൽനിന്നു മുളച്ചുയർന്നതും, ഉറച്ച ഭക്തിയാകുന്ന ഊന്നുകോലിനെ ആശ്രയിച്ച് ശാഖോപശാഖകളോടുകൂടി ഉത്കൃഷ്ടമനസ്സാകുന്ന ഉയർന്ന പന്തലിൽ പടർന്നു ഉറപ്പോടെ സ്ഥിതിചെയ്യുന്നതും, മുജ്ജന്മത്തിലെ പുണ്യവിശേഷങ്ങളാൽ പോഷിപ്പിക്കപ്പെട്ടതുമായ ഭക്തിയാകുന്ന ലത കേടുകളൊന്നുംകൂടാതെ വളർന്നു എനിക്കു ശാശ്വതമായ അഭീഷ്ടഫലത്തെ നൽകുന്നതായി ഭവിക്കേണമേ.

സന്ധ്യാരംഭവിജൃംഭിതം ശ്രുതിശിരസ്ഥാനാന്തരാധിഷ്ഠിതം
സപ്രേമഭ്രമരാഭിരാമമസകൃത് സദ്വാസനാശോഭിതം |
ഭോഗീന്ദ്രാഭരണം സമസ്തസുമനഃപൂജ്യം ഗുണാവിഷ്കൃതം
സേവേ ശ്രീഗിരിമല്ലികാർജ്ജുനമഹാലിംഗം ശിവാലിംഗിതം || 50 ||

സന്ധ്യാരംഭ വിജൃംഭിതം സന്ധ്യാസമയമായിത്തുടങ്ങുമ്പോൾ (നർത്തനക്രീഡയിൽ പൊങ്ങുന്നതും) വിടരുന്നതും ശ്രുതിശിരഃസ്ഥാനന്തരാധിഷ്ഠിതം ഉപനിഷത്തിൽ സ്ഥിതിചെയ്യുന്നതും ചെവി,ശിരസ്സ് എന്നിവയിൽ ചൂടുന്നതും സപ്രേമഭ്രമരാഭിരാമം പ്രേമത്തോടുകൂടിയ ഭ്രമരാംബികയാലഭിരാമനും, പ്രേമസഹിതരായ വണ്ടിനങ്ങളാലതിമനോഹരവും അസകൃത് അടിക്കടി സദ്വാസനാശോഭിതം സത്തുക്കളുടെ ഭാവനയാൽ വിളങ്ങുന്നവനും, നല്ല ഗന്ധംകൊണ്ട് തിളങ്ങുന്നതും ഭോഗീന്ദ്രാഭരണം സർപ്പങ്ങളെ ആഭരണമായണിഞ്ഞവനും, വിഷയികൾക്കലങ്കാരമായിരിക്കുന്നതും സമസ്തസുമനഃപൂജ്യം എല്ലാ ദേവന്മാരാലും പൂജിക്കപ്പെട്ടവനും, എല്ലാ പുഷ്പങ്ങളെക്കാളും ശ്രേഷ്ഠവും ഗുണാവിഷ്കൃതം സത്വഗുണത്താൽ പ്രകാശിക്കുന്നവനും, സുഗന്ധം തുടങ്ങിയ ഗുണങ്ങളാൽ ശോഭിക്കുന്നതുമായ ശിവാലിംഗിതം ശ്രീഗിരിമല്ലികാർജ്ജുനമഹാലിംഗം മല്ലികാലതയാൽ ചുറ്റിപ്പിണയപ്പെട്ട മരുതമരത്തിന്നു തുല്യനായി, ശ്രീശക്തിയായ പാർവ്വതിയാൽ ആലിംഗനം ചെയ്യപ്പെട്ടവനായി, ശ്രീ ശൈലത്തിൽ നിവസിക്കുന്ന മല്ലികാർജ്ജുനമെന്ന മഹാലിംഗത്തെ സേവേ ഞാൻ ഭജിക്കുന്നു.

സന്ധ്യാകാലം സമീപിക്കുമ്പോൾ നർത്തനക്രീഡയാലുയരുന്നവനും
ഉപനിഷത്തിലന്തർഭവിച്ച് സ്ഥിതിചെയ്യുന്നവനും പ്രേമവതിയായ
ഭ്രമരാദേവിയാലുപശോഭിക്കുന്നവനും, അടിക്കടി സത്തുക്കളുടെ ഭാവനയാൽ

വിളങ്ങുന്നവനും, സർപ്പഭൂഷണനും, എല്ലാദേവന്മാരാലും പൂജിക്കപ്പെട്ടവനും, സത്വഗുണയുക്തമായി പ്രകാശിക്കുന്നവനും ശ്രീശക്തിയായ പാർവ്വതിയാലാലിംഗനം ചെയ്യപ്പെട്ടവനും, സന്ധ്യയിൽ വിടരുന്നതും ചെവി, ശിരസ്സ് എന്നിവയിൽ ചൂടുന്നതും ഉത്സാഹഭരിതങ്ങളായ വണ്ടിനങ്ങളാലതിസുന്ദരവും നറുമണമാർന്നതും വിഷയികൾക്കലങ്കാരമായിരിക്കുന്നതും എല്ലാ പുഷ്പങ്ങളെക്കാളുമതിശ്രേഷ്ഠവും സൗരഭ്യം ഭംഗി എന്നീ ഗുണങ്ങളാല് ശോഭിക്കുന്നതുമായ മുല്ലയാൽ ചുറ്റിപിണയപ്പെട്ട അർജ്ജുന (മരുത) വൃക്ഷത്തിന്നു തുല്യനും, ശ്രീശൈലവാസിയുമായ മല്ലികാർജ്ജുനമെന്ന മഹാലിംഗത്തിലധിവസിക്കുന്ന ശ്രീശംഭുവിനെ ഞാൻ ധ്യാനിക്കുന്നു.

ഭൃംഗീച്ഛാനടനോത്കടഃ കരമദിഗ്രാഹീ സ്ഫുരന്മാധവാ-
ഹ്ലാദോ നാദയുതോ മഹാസിതവപുഃ പഞ്ചേഷുണാ ചാദൃതഃ |
സത്പക്ഷഃ സുമനോവനേഷു സ പുനഃ സാക്ഷാന്മദീയേ മനോ-
രാജീവേ ഭ്രമരാധിപോ വിഹരതാം ശ്രീശൈലവാസീ വിഭു: || 51 |

ഭൃംഗീച്ഛാനടനോത്കടഃ ഭക്തനായ ഭൃംഗിയുടെ ഇഷ്ടംപോലെ നർത്തനം ചെയ്യുന്നതിൽ ഉത്സുകനായി, പെൺവണ്ടിനെ ഇച്ഛക്കനുസരിച്ച് പിൻതുടരുന്നതിലുത്സുകനായി കരമദഗ്രാഹീ ഗജാസുരന്റെ ഗർവ്വമടക്കിയവനായി, മദിച്ച ആനയുടെ മദജലത്തെ ഗ്രഹിക്കുന്നവനായി സ്ഫുരന്മാധവാഹ്ലാദഃ മഹാവിഷ്ണുവിൽ സന്തോഷത്തെ പ്രകാശിപ്പിക്കുന്നവനായി, വസന്തത്തിന്റെ ആരംഭത്തിൽതന്നെ സന്തോഷിക്കുന്നവനായി നാദയുതഃ നാദത്തോടുകൂടിയവനായി, ഝങ്കാരശബ്ദത്തോടുകൂടിയവനായി മഹാസിതവപുഃ ഏറ്റവും (സിതമായ) വെളുത്ത ശരീരത്തോടുകൂടിയവനായി, ഏറ്റവും (അസിതമായ) കറുത്തനിറമുള്ളവനായി പഞ്ചേഷുണാ കാമദേവനാൽ ആദൃതഃ ച

ഭയഭക്തിയോടെ ആദരിക്കപ്പെട്ടവനായി, (തന്റെ സഹായത്തിന്നായി വാത്സല്യത്തോടെ ആദരിക്കപ്പെട്ടവനായി) സുമനോവനേഷു ദേവന്മാരെ രക്ഷിക്കുന്നതിൽ , പുഷ്പവാടികളിൽ സത്പക്ഷഃ അതിയായ ആശയോടുകൂടിയവനായി, നല്ല ചിറകുകളുള്ളവനായി ശ്രീശൈലവാസീ ശ്രീശൈലമെന്ന പർവ്വതത്തിൽ വസിച്ചരുളുന്ന വിഭുഃ ലോകമെല്ലാം നിറഞ്ഞ, എങ്ങും സഞ്ചരിച്ചെത്തുവാൻ കഴിവുള്ള സഃ ഭ്രമരാധിപഃ അപ്രകാരമുള്ള ഭ്രമരാംബാ സമേതനായ ശ്രീപരമേശ്വരൻ, ഭൃംഗരാജൻ പുനഃ മദീയേ ഇനിമേൽ എന്റെ മനോരാജീവേ മനസ്സാകുന്ന താമരപ്പൂവിൽ സാക്ഷാത് പ്രത്യക്ഷരൂപത്തിൽ വിഹരതാം വിഹരിച്ചരുളേണമേ.

ഭക്തനായ ഭൃംഗിയുടെ (തന്നിലാസക്തയായ പെൺവണ്ടിന്റെ) ഇഷ്ടംപോലെ നർത്തനം ചെയ്യുന്നതിലുത്സുകനായി ഗജാസുരന്റെ ഗർവ്വമടക്കിയവനായി (മദിച്ച ആനയുടെ മദജലത്തെ ഗ്രഹിക്കുന്നവനായി), മോഹിനിരൂപം ധരിച്ച ലക്ഷ്മീവല്ലഭന്റെ (വസന്തന്റെ) ദർശനത്തിൽ അതി കുതുകിയായി, ഏറ്റവും വെളുത്ത (അത്യന്തം കറുത്ത) ശരീരശോഭയുള്ളവനായി, ഓങ്കാര (ഝങ്കാര) ശബ്ദത്തോടുകൂടിയവനായി), പഞ്ചബാണനാൽ  ഭയഭക്തിയോടെ (അതിവാത്സല്യത്തോടെ) ആദരിക്കപ്പെട്ടവനായി ദേവന്മാരെ സംരക്ഷിക്കുന്നതിൽ അത്യുത്സുകനായി (പുഷ്പവനികളിൽ നല്ല ചിറകുകളുള്ളവനായി) ശ്രീശൈലവാസിയായി സർവ്വവ്യാപിയായിരിക്കുന്ന ആ ഭ്രമരാധിപൻ ഇനിമേലിൽ എന്റെ മനസ്സാകുന്ന പൊൽതാമരയിൽ പ്രത്യക്ഷമായി വിഹരിച്ചരുളേണമേ.

കാരുണ്യാമൃതവർഷിണം ഘനവിപദ്ഗ്രീഷ്മച്ഛിദാകർ മഠം
വിദ്യാസസ്യഫലോദയായ സുമനഃസംസേവ്യമിച്ഛാകൃതിം |
നൃത്യദ്ഭക്തമയൂരമദ്രിനിലയം ചഞ്ചജ്ജടാമണ്ഡലം
ശംഭോ വാഞ്ഛതി നീലകന്ധര സദാ ത്വാം മേ മനശ്ചാതകഃ || 52 ||

ശംഭോ! മംഗളപ്രദനായിരിക്കുന്ന (സുഖത്തെ ജനിപ്പിക്കുന്ന) നീലകന്ധര! നീലകണ്ഠ! (നീല മേഘമേ!) മേ മനഃശ്ചാതകഃ എന്റെ മനസ്സാകുന്ന ചാതകം കാരുണ്യാമൃതവർഷിണം കാരുണ്യമാകുന്ന അമൃതത്തെ വർഷിക്കുന്നവനും ഘനവിപദ്ഗ്രീഷ്മച്ഛിദാക മഠം വലിയ ആപത്താകുന്ന അധികരിച്ച ചൂടിനെ നശിപ്പിക്കുന്നതിൽ സമർത്ഥനും വിദ്യാസസ്യഫലോദയായ ജ്ഞാനമാകുന്ന സസ്യത്തിന്റെ ഫലം ലഭിക്കുവാനായി സുമനഃസംസേവ്യം വിദ്വാന്മാരാകുന്ന കർഷകന്മാരാൽ വഴിപോലെ സേവിക്കപ്പെടുന്നവനും ഇച്ഛാകൃതിം ഇഷ്ടംപോലെ ഓരോ രൂപമെടുക്കുന്നവനും നൃത്യദ്ഭക്തമയൂരം ഭക്തന്മാരാകുന്ന മയൂരങ്ങൾ നൃത്തംവെക്കുന്നവനും ആദ്രിനിലയം മലയിൽ (കൈലാസത്തിൽ ) വസിക്കുന്നവനും ചഞ്ചജ്ജടാമണ്ഡലം ത്വാം ഇളകിക്കൊണ്ടിരിക്കുന്ന ജടാമണ്ഡലമാകുന്ന മിന്നൽ പിണരുകളോടുകൂടിയവനുമായ നിന്തിരുവടിയെ സദാ വാഞ്ഛതി എല്ലായ്പോഴും ആഗ്രഹിച്ചുകൊണ്ടിരിക്കുന്നു.

അല്ലേ മംഗളപ്രദനായ നീലകണ്ഠ! കാരുണ്യമൃതം വർഷിക്കുന്നവനും, അത്യാപത്താകുന്ന അധികരിച്ച ചൂടിനെ നശിപ്പിക്കുന്നതില് സമർത്ഥനും, ജ്ഞാനമാകുന്ന സസ്യത്തിന്റെ ഫലത്തിനായി വിദ്വാന്മാരാകുന്ന കർഷകന്മാരാല് വഴിപോലെ സേവിക്കപ്പെടുന്നവനും, ഇഷ്ടംപോലെ ഓരോ രൂപമെടുക്കുന്നവനും ഭക്തന്മാരാകുന്ന മയൂരങ്ങളെ ആനന്ദനർത്തനം ചെയ്യിക്കുന്നവനും, പർവ്വതവാസിയും, ഇളകികൊണ്ടിരിക്കുന്ന ജടാഭാരമെന്ന മിന്നൽ പിണരുകളോടുകൂടിയവനും, ഇങ്ങിനെ മേഘതുല്യനായ നിന്തിരുവടിയെ എന്റെ മനസ്സാകുന്ന ചാതകം എല്ലായ്പോഴും ഉൽകണ്ഠയോടെ കാത്തുകൊണ്ടിരിക്കുന്നു.

ആകാശേന ശിഖീ സമസ്തഫണിനാം നേത്രാ കലാപീനതാ-
നുഗ്രാഹിപ്രണവോപദേശനിനദൈഃ കേകീതി യോ ഗീയതേ |
ശ്യാമാം ശൈലസമുദ്ഭവാം ഘനരുചിം ദൃഷ്ട്വാ നടന്തം മുദാ
വേദാന്തോപവനേ വിഹാരരസികം തം നീലകണ്ഠം ഭജേ || 53 ||

ആകാശേന ശിഖീ ആകാശംകൊണ്ട് ശിഖിയെന്നും സമസ്തഫണിനാം പാമ്പുകൾക്കെല്ലാം നേത്രാ നായകനായ ആദിശേഷനെക്കൊണ്ട് കലാപീ കലാപിയെന്നു നതാനുഗ്രാഹി പ്രണവോപദേശ നിനദൈഃ തന്നെ വണങ്ങുന്നവരെ അനുഗ്രഹിക്കുന്നതായ പ്രണവത്തെ ഉപദേശിക്കുന്ന ശബ്ദംകൊണ്ട് കേകി ഇതി കേകിയെന്നും യഃ ഗീയതേ ആർ ഗാനംചെയ്യപ്പെടുന്നുവോ ശൈലസമുദ്ഭവാം പർവ്വതകുമാരിയും ഘനരുചിം ശ്യാമാം മേഘത്തിന്റെ നിബിഡമായ കാന്തിയാർന്നവളുമായ യുവതീരത്നത്തെ ദൃഷ്ട്വാ മുദാ വീക്ഷിച്ച് വർദ്ധിച്ച പുഷ്പവാടിയിൽ വിഹാരരസികാം വിഹരിക്കുന്നതിലാനന്ദംകൊള്ളുന്നവനുമായ തം നീലകണ്ഠം അപ്രകാരമുള്ള നീലനിറമാർന്ന കഴുത്തോടുകൂടിയ ശംഭുവിനെ (മയിലിനെ എന്നും) ഭജേ ഞാൻ സേവിക്കുന്നു.

യാതൊരുവൻ ആകാശത്താൽ ശിഖിയോ (വ്യോമകേശനോ) സർപ്പരാജനായ ആദിശേഷനെ ഭൂഷണമാക്കിയിരിക്കുന്നതിനാൽ കലാപിയോ, തന്നെ നമസ്കരിക്കുന്നവരെ അനുഗ്രഹിക്കുന്ന ഓങ്കാരത്തിന്റെ ഉപദേശധ്വനിയാൽ കേകിയെന്ന് ആർ ഗാനംചെയ്യപ്പെടുന്നുവോ, മേഘകാന്തിയായിരിക്കുന്ന ശൈലരാജകുമാരിയെ വീക്ഷിച്ച് ആനന്ദാതിരേകത്താൽ നൃത്തംചെയ്യുന്ന വേദാന്തോദ്യാനത്തിൽ വിഹരിച്ചരുളുന്ന ആ നീലകണ്ഠനെ (കയിലിനെ എന്നും) ഞാൻ സേവിക്കുന്നു.

സന്ധ്യാഘർമ്മദിനാത്യയോ ഹരികരാഘാതപ്രഭൂതാനക-
ധ്വാനോ വാരിദഗർജ്ജിതം ദിവിഷദാം ദൃഷ്ടിച്ഛടാ ചഞ്ചലാ |
ഭക്താനാം പരിതോഷബാഷ്പവിതതിർവൃഷ്ടിർമയൂരീ ശിവാ
യസ്മിന്നുജ്ജ്വലതാണ്ഡവം വിജയതേ തം നീലകണ്ഠം ഭജേ || 54 ||

സന്ധ്യാ സായംസന്ധ്യാസമയം ഘർമ്മദിനാത്യയഃ, ഗ്രീഷ്മകാലത്തിന്റെ അവസാനദിവസവും, ഹരികാരാഘാതപ്രഭൂതാനകധ്വാനഃ, മാഹവിഷ്ണുവിന്റെ കൈകൾകൊണ്ട് അടിച്ചുമുഴക്കപ്പെട്ട മൃദംഗത്തിന്റെ ശബ്ദം വാരിദഗർജ്ജിതം, ഇടിമുഴക്കവും, ദിവിഷദാം ദേവന്മാരുടെ ദൃഷ്ടിച്ഛടാ ചഞ്ചലാ, ഭക്താനാം ഭക്തന്മാരുടെ പരിതോഷബാഷ്പവിരുതിഃ വൃഷ്ടിഃ, സന്തോഷശ്രുധാര മഴയും, ശിവാ മയൂരീ, പാർവ്വതീദേവി മയിൽപേടയും, യസ്മിൻ ഇപ്രകാരമുള്ള യാതൊരുവനിൽ ഉജ്ജ്വലതാണ്ഡവം ഉത്കൃഷ്ടമായ നൃത്തം വിജയതേ വിജയിച്ചരുളുന്നുവോ തം നീലകണ്ഠം അങ്ങിനെയുള്ള ഈശ്വരനായ മയിലിനെ ഭജേ ഞാൻ ഭജിക്കുന്നു.

സന്ധ്യാകാലം ഗിഷ്മാവസാന (വർഷ ഋതുവിന്റെ ആരംഭ) വും വിഷ്ണുവിനാൽ അടിക്കപ്പെടുന്ന മൃദംഗധ്വനി ഇടിമുഴക്കവും ദേവന്മാരുടെ ദൃഷ്ടിവിക്ഷേപങ്ങൾ മിന്നൽ പിണരുകളും ഭക്തന്മാരുടെ സന്തോഷാശ്രുധാര മഴ പൊഴിയുന്നതും പാർവ്വതീദേവി മയിൽപേടയുമായി യാതൊരുവനിൽ ഉൽകൃഷ്ടമായ പ്രദോഷ നൃത്തം വിജയിച്ചരുളുന്നുവോ ആ നീലകണ്ഠനായിരിക്കുന്ന പരമേശ്വരനെ, മയൂരത്തെ, ഞാൻ ഭജിക്കുന്നു.

ആദ്യായാമിതതേജസേ ശ്രുതിപദൈർവേദ്യായ സാധ്യായ തേ
വിദ്യാനന്ദമയാത്മനേ ത്രിജഗതഃ സംരക്ഷണോദ്യോഗിനേ |
ധ്യേയായാഖിലയോഗിഭിഃ സുരഗണൈർഗേയായ മായാവിനേ
സമ്യക്താണ്ഡവസംഭ്രമായ ജടിനേ സേയം നതിഃ ശംഭവേ || 55 ||

ആദ്യായ ആദിപുരുഷനായി അമിതതേജസേ അളവറ്റ തേജസ്സാർന്നവനായി ശ്രുതിപദൈഃ വേദവാക്യങ്ങളാൽ വേദ്യായ അറിയപ്പെടാവുന്നവനായി സാദ്ധ്യായ ഭക്തന്മാരെ അനുഗ്രഹിക്കുന്നതിന്ന അർച്ചനാദിരൂപത്തിൽ പ്രതിഷ്ഠിപ്പാൻ കഴിവുള്ളവനായി വിദ്യാനന്ദമയാത്മനേ ചിദാനന്ദമായ സ്വരൂപത്തോടുകൂടിയവനായി ത്രിജഗതഃ മൂന്ന ലോകത്തിന്റേയും സംരക്ഷണോദ്യോഗിനേ രക്ഷയിലും അതിതല്പരനായി അഖിലയോഗിഭിഃ എല്ലാ യോഗീശ്വരന്മാരാലും ധ്യേയായ ധ്യാനിക്കപ്പെടത്തക്കവനായി സുരഗണൈഃ ദേവഗണങ്ങളാൽ ഗേയായ വാഴ്ത്തിസ്തുതിക്കപ്പെടുന്നവനായി മായാവിനേ മായയെ സ്വാധീനപ്പെടുത്തിയവനായി സമ്യക് നന്നായി നൃത്തംചെയ്യുന്നതിൽ അത്യുത്സുകനായി ജടിനേ ശംഭവേ ജടാധാരിയായി മംഗളകരനായിരിക്കുന്ന തേ നിന്തിരുവടിക്കായ്ക്കൊണ്ട് സാ ഇയം നതിഃ അപ്രകാരമുള്ള ഈ നമസ്കാരം ഭവിക്കട്ടെ.

എല്ലാറ്റിന്നുമാദിയായി, അതിതേജസ്വിയായി വേദവാക്യങ്ങളാൽ അറിയപ്പെടാവുന്നവനായി അർച്ചനാരൂപത്തിൽ ഭക്തന്മാർക്കനുഗ്രഹം നൽകുന്നവനായി ചിദാനന്ദസ്വരൂപിയായി മൂന്ന ലോകത്തിന്റെ രക്ഷയിലും അതിതല്പരനായി,യോഗീന്ദ്രന്മാരാൽ ധ്യാനിക്കപ്പെട്ടവനായി ദേവന്മാരാൽ സ്തുതിക്കപ്പെട്ടവനായി മായയെ സ്വാധീനപ്പെടുത്തിയവനും, നന്നായി നൃത്തംചെയ്യുന്നവനും ജടാധാരിയും മംഗളവിഗ്രഹനുമായിരിക്കുന്ന നിന്തിരുവടിക്കയ്ക്കൊണ്ട് നമസ്കാരം.

നിത്യായ ത്രിഗുണാത്മനേ പുരജിതേ കാത്യായനീശ്രേയസേ
സത്യായാദികുടുംബിനേ മുനിമനഃ പ്രത്യക്ഷചിന്മൂർത്തയേ |
മായാസൃഷ്ടജഗത്ത്രയായ സകലാമ്നായാന്തസംഞ്ചാരിണേ
സായം താണ്ഡവസംഭ്രമായ ജടിനേ സേയം നതിഃ ശംഭവേ || 56 ||

നിത്യായ നാശമില്ലാത്തവനും ത്രിഗുണാത്മനേ സത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നു ഗുണങ്ങളോടുകൂടിയ ശരീരം ധരിച്ചവനായി പുരജിതേ സ്ഥൂലസൂക്ഷ്മാകാരങ്ങളെന്ന മുപ്പുരങ്ങളേയും നശിപ്പിച്ചവനായി കാത്യായനീശ്രേയസേ പാർവ്വതീദേവിയുടെ തപസ്സിന്റെ ഫലഭൂതനായി സത്യായ സത്യസ്വരൂപനായി ആദികുടുംബിനേ ആദികുഡുംബിയായിരിക്കുന്നവനും മുനിമനഃപ്രത്യക്ഷചിന്മൂർത്തയേ മുനിമാരുടെ മനസ്സിൽ പ്രത്യക്ഷമാവുന്ന ചിത്സ്വരൂപിയും മായാസൃഷ്ടജഗത് ത്രയായ മായയാൽ സൃഷ്ടിക്കപ്പെട്ട മൂന്നുലോകങ്ങളോടുകൂടിയവനും സകലാമ്നായാന്ത സഞ്ചാരിണേ എല്ലാ ഉപനിഷത്തുകളിലും സഞ്ചരിക്കുന്നവനും സായം സായംസന്ധ്യാകാലത്തിൽ താണ്ഡവസംഭ്രമായ നർത്തനം ചെയ്യുന്നതിലതികുതുകിയും ജടിനേ ജടാധാരിയുമായിരിക്കുന്ന, ശംഭവേ പരമശിവന്നായ്ക്കൊണ്ട് സാ ഇയം നതിഃ അപ്രകാരമുള്ള ഈ നമസ്കാരം.

നാശമില്ലാത്തവനും, സത്വം, രജസ്സ്, തമസ്സ്, എന്നി മൂന്നു ഗുണങ്ങളെ ആശ്രയിച്ച് ബ്രഹ്മ - വിഷ്ണു - മഹേശ്വരരൂപങ്ങളെകൈക്കൊണ്ടവനും സ്ഥൂലസൂക്ഷ്മകാരണാത്മകമായ മൂന്നുവിധ ശരീരത്തേയും - അഥവ - മുപ്പൊരങ്ങളേയും - നശിപ്പിച്ചവനും പാർവ്വതിദേവിയുടെ തപഫലവും സത്യസ്വരൂപിയും ലോകാനുഗ്രഹത്തിന്നായി ആദ്യമായിത്തന്നെ കുഡുംബിയായിത്തീർന്നവനും യോഗീശ്വരന്മാരുടെ മനസ്സിൽ ചിത്സ്വരൂപത്തിൽ പ്രത്യക്ഷമാവുന്നവനും യോഗമായബലത്താൽ പ്രപഞ്ചത്തെ സൃഷ്ടിച്ചവനും ഉപനിഷത്തുകളിലെല്ലാമന്തർഭവിച്ച സ്ഥിതിചെയ്യുന്നവനും സന്ധ്യാനടനത്തിൽ അതിവാഞ്ഛയോടുകൂടിയവനും ജടധാരിയുമായിരിക്കുന്ന ശ്രീ ശംഭവിന്നായ്ക്കൊണ്ട് നമസ്കാരം.

നിത്യം സ്വോദരപോഷണായ സകലാനുദ്ദിശ്യ വിത്താശയാ
വ്യർത്ഥം പര്യടനം കരോമി ഭവതഃ സേവാം ന ജാനേ വിഭോ |
മജ്ജന്മാന്തരപുണ്യപാകബലതസ്ത്വം ശർവ സർവ്വാന്തര-
സ്തിഷ്ഠസ്യേവ ഹി തേന വാ പശുപതേ തേ രക്ഷണീയോഽസ്മ്യഹം || 57 ||

നിത്യം ദിവസേന സ്വോദരപൂരണായ തന്റെ വയറുനിറപ്പാൻവേണ്ടി വിത്താശയാ പണത്തിലുള്ള ആശകൊണ്ട് സകലാൻ ഉദ്ദിശ്യ സത്തുക്കളും ദുഷ്ടന്മാരുമടക്കം എല്ലാവരുടെ അടുക്കലും വ്യർത്ഥം യാതൊരു ഫലവുമില്ലാതെ പര്യടനം കരോമി ഞാൻ അലഞ്ഞുതിരിഞ്ഞുകൊണ്ടിരിക്കുന്നു. വിഭോ! എല്ലാടവും നിറഞ്ഞ പരമാത്മാവേ! ഭവതഃ സേവാം ന ജാനേ നിന്തിരുവടിയെ പരിചരിക്കുന്നതെങ്ങിനെയെന്ന് എനിക്കറിഞ്ഞുകൂട. പശുപതേ! ശർവ്വ! ലോകനാഥനായിരിക്കുന്ന ഭക്തസംരക്ഷക! ഹി ത്വം യാതൊന്നുകൊണ്ട് നിന്തിരുവടി മജ്ജന്മാന്തരപുണ്യപാകബലതഃ എന്റെ പൂർവജന്മങ്ങളിലെ പുണ്യപരിപാകത്തിന്റെ ബലത്താൽ സർവ്വാന്തരഃ പ്രാണികൾ എല്ലാറ്റിന്നുമുള്ളിൽ തിഷ്ഠസി ഏവ സ്ഥിതിചെയ്യുന്നുവോ തേന വാ അതുകൊണ്ടെങ്കിലും അഹം തേ ഞാൻ നിന്തിരുവടിക്ക് രക്ഷണീയഃ അസ്മി രക്ഷിക്കപ്പെടത്തക്കവനായിരിക്കുന്നുണ്ട്.

ഞാൻ എന്റെ വയറുനിറപ്പാൻവേണ്ടി പണത്തിൽ ആർത്തി പിടിച്ചവനായി ആർ തരും, ആർ തരില്ല എന്നൊന്നും നോക്കാതെ കണ്ടവരോടെല്ലാം ഇരന്നുകൊണ്ട് അലഞ്ഞുനടന്നിട്ടും യാതൊരു ഫലവുമില്ലാതിരിക്കുകയാണ്. ഹേ സർവ്വവ്യാപീയായുള്ളോവേ ! നിന്തിരുവടിയെ സേവിക്കുന്നതിന്നെനിക്കറിഞ്ഞുകൂട, ഭക്തരക്ഷക! എന്റെ പൂർവ്വപുണ്യപരിപാകത്താൽ നിന്തിരുവടി ഓരോ പ്രാണികളുടെ ഉള്ളിലും സ്ഥിതിചെയ്യുന്ന സർവ്വന്തർയ്യാമിയാണെന്ന് എനിക്കു മനസ്സിലായി. അതിനാൽ ഇനിയെങ്കിലും എന്നെ കാത്തു രക്ഷിച്ചുകൂടെ ?

ഏകോ വാരിജബാന്ധവഃ ക്ഷിതിനഭോ വ്യാപ്തം തമോമണ്ഡലം
ഭിത്വാ ലോചനഗോചരോഽപി ഭവതി ത്വം കോടിസൂര്യപ്രഭഃ |
വേദ്യഃ കിന്ന ഭവസ്യഹോ ഘനതരം കീദൃഗ്ഭവേന്മത്തമ-
സ്തത്സർവം വ്യപനീയ മേ പശുപതേ സാക്ഷാത് പ്രസന്നോ ഭവ || 58 ||

പശുപതേ ! ലോകേശ! വാരിജബാന്ധവഃ ആദിത്യൻ ഏകഃ ഒരുവൻതന്നെ ക്ഷിതിനഭോവ്യാപ്തം ഭൂമിയിലും ആകാശത്തിലും വ്യാപിച്ചുകിടക്കുന്ന തമോമണ്ഡലം ഭിത്വാ ഇരുളിൻകൂട്ടത്തെ നശിപ്പിച്ച് ലോചനഗോചരഃ കണ്ണിനു കാണ്മാൻ കഴിവുള്ളവനായി ഭവതി ഭവിക്കുന്നു ത്വം കോടിസൂർയ്യപ്രഭഃ അപി നിന്തിരുവടി അനേകായിരം ആദിത്യന്മാരുടെ പ്രഭയുള്ളവനായിരുന്നിട്ടും വേദ്യ അറിയപ്പെടാവുന്നവനായി കിം ന ഭവസി? എന്തുകൊണ്ടു ഭവിക്കുന്നില്ല? അഹോ! വലിയ ആശ്ചർയ്യംതന്നെ! ഘനതരം മത്തമഃ ഏറ്റവും വമ്പിച്ച എന്റെ കൂരിരുട്ട് കീദൃക് ഭവേത്? എങ്ങിനെയുള്ളതായിരിക്കും ? തത് സർവ്വം വ്യപനീയ അത് എല്ലാറ്റിനേയും ദൂരികരിച്ച് മേ സാക്ഷാത് എനിക്കു പ്രത്യക്ഷനായി പ്രസന്നഃ ഭവ. തെളിഞ്ഞുകാണാറാകേണമേ.

ഏകനായ ആദിത്യൻ ഭൂമിമുതൽ ആകാശംവരെ വ്യാപിച്ചു കിടക്കുന്ന ഇരുൾക്കൂട്ടത്തെ പാടെ നീക്കംചെയ്ത് പ്രത്യക്ഷനായി പ്രകാശിക്കുന്നു. അനേകായിരം ആദിത്യന്മാരുടെ പ്രഭയുള്ളവനായിരുന്നിട്ടും നിന്തിരുവടി എനിക്ക് അറിയപ്പെടാവുന്നവനായി കൂടി ഭവിക്കുന്നില്ല, എന്താശ്ചർയ്യം. എന്റെ ഹൃദയത്തിലുള്ള കൂരിരുട്ടു എത്രമേൽ കടുത്തതായിരിക്കണം! ഹേ ലോകേശ ! അതിനാൽ ഈ ഇരുളാകമാനം തുടച്ചുനീക്കി എന്റെ മനോദൃഷ്ടിക്കു തെളിഞ്ഞു കാണപ്പെടാവുന്നവനായി ഭവിക്കേണമേ.

ഹംസഃ പദ്മവനം സമിച്ഛതി യഥാ നീലാംബുദം ചാതകഃ
കോകഃ കോകനദപ്രിയം പ്രതിദിനം ചന്ദ്രം ചകോരസ്തഥാ |
ചേതോ വാഞ്ഛതി മാമകം പശുപതേ ചിന്മാർഗ്ഗമൃഗ്യം വിഭോ
ഗൌരീനാഥ ഭവത്പദാബ്ജയുഗലം കൈവല്യസൌഖ്യപ്രദം || 59 ||

പശുപതേ! വിഭോ! ലോകേശനായി സർവ്വവ്യാപിയായിരിക്കുന്ന ഗൗരീനാഥ! പാർവ്വതിവല്ലഭ! ഹംസഃ പദ്മവനം അരയന്നം താമരപ്പൊയ്കയേയും ചാതകഃ നീലാംബുദം ചാതകപ്പക്ഷി കാർമേഘത്തേയും കോകഃ ചക്രവാകം കോകാനദപ്രിയം അരവിന്ദബന്ധുവി (ആദിത്യ) നേയും ചകോരഃ ചന്ദ്രം ചകോരം ചന്ദ്രനേയും പ്രതിദിനം യഥാ ദിനംതോറും ഏതുവിധം സമിച്ഛതി കൊതിച്ചുകൊണ്ടിരിക്കുന്നുവോ തഥാ മാമകം ചേതഃ അപ്രകാരം എന്റെ മനസ്സ ചിന്മാർഗമൃഗ്യം ജ്ഞാനമാർഗ്ഗത്താൽ തിരഞ്ഞു പിടിക്കേണ്ടതായും കൈവല്യസൗഖ്യപ്രദം കൈവല്യസുഖത്തെ നൽകുന്നതായുമിരിക്കുന്ന ഭവത്പദാബ്ജയുഗളം അങ്ങയുടെ താമരക്കു തുല്യമായ ചേവടികളെ വാഞ്ഛതി അതിയായി ആഗ്രഹിച്ചുകൊണ്ടിരിക്കുന്നു.

ഹേ പാർവ്വതീനാഥ ! അരയന്നം താമരപ്പൊയ്കയേയും ചാതകം കാർമേഘത്തേയും ചക്രവാകം ആദിത്യനേയും ചകോരം ചന്ദ്രനേയും പ്രതിദിനവും ആശിച്ചുകൊണ്ടിരിക്കുന്നതുപോലെ ജ്ഞാനമാർഗ്ഗത്താൽ തിരഞ്ഞുപിടിക്കേണ്ടതും കൈവല്യസുഖത്തെ നൽകുന്നതുമായ അങ്ങയുടെ പൊൽത്താരടികളെ എന്റെ മനസ്സ് ഏതു സമയത്തിലും ആഗ്രഹിച്ചു കൊണ്ടുതന്നെയിരിക്കുന്നു.

രോധസ്തോയഹൃതഃ ശ്രമേണ പഥികശ്ഛായാം തരോർ വൃഷ്ടിതോ
ഭീതഃ സ്വസ്ഥഗൃഹം ഗൃഹസ്ഥമതിഥിർദീനഃ പ്രഭും ധാർമ്മികം |
ദീപം സന്തമസാകുലശ്ച ശിഖിനം ശീതാവൃതസ്ത്വം തഥാ
ചേതഃ സർവ്വഭയാപഹം വ്രജ സുഖം ശംഭോഃ പദാംഭോരുഹം || 60 ||

ചേതഃ ! അല്ലേ ഹൃദയമേ ! തോയഹൃതഃ രോധഃ നീരൊഴുക്കിൻ വേഗത്താൽ വലിച്ചിഴുക്കപ്പെട്ടവൻ തീരത്തേയും പഥികഃ ശ്രമേണ വഴിനടക്കുന്നവൻ ക്ഷീണത്താൽ തരോഃ ഛായാം മരത്തിന്റെ നിഴലിനേയും വൃഷ്ടിതഃ ഭീതഃ മഴയിൽനിന്നു ഭയമാർന്നവൻ സ്വസ്ഥഗൃഹം സുഖകരമായ ഭവനത്തേയും അതിഥിഃ ഗൃഹസ്ഥം വിരുന്നുകാരൻ വീട്ടുകാരനേയും ദീനഃ ധാർമികം പ്രഭും ദരിദ്രൻ ദർമ്മിഷ്ഠനായ ദാതവിനേയും സതമസാകുലഃ കൂരിരുട്ടിനാൽ കഷ്ടപ്പെടുന്നവൻ ദീപം ദീപത്തേയും ശീതവൃതഃ തണുപ്പുകൊണ്ട് കുഴങ്ങുന്നവൻ ശിഖിനം തു തീയ്യിനേയും യഥാ തഥാ ത്വം എപ്രകാരമോ അപ്രകാരം നീ സർവ്വഭയാപഹം എല്ലാവിധ ഭയത്തേയും നീക്കംചെയ്യുന്നതും സുഖം ശംഭോ സുഖപ്രദവുമായ പരമശിവന്റെ പാദാംഭോരുഹം പാദാരവിന്ദത്തെ വ്രജ ശരണം പ്രാപിച്ചുകൊൾക.

അല്ലേ ഹൃദയമേ ! ജലപ്രവാഹത്തിൽപെട്ട് ഒലിച്ച്പോകുന്ന ഒരുവൻ നദീതീരത്തേയും, വഴിനടന്നു ക്ഷീണിച്ച ഒരുവൻ വൃക്ഷച്ഛായയേയും, മഴകൊണ്ടു മതിയായവൻ സുഖകരമായ ഭവനത്തേയും, അതിഥി ഗൃഹസ്ഥനേയും, ദരിദ്രൻ ധർമ്മിഷ്ഠനായ ദാതാവിനേയും, കൂരിരുട്ടിൽ കഷ്ടപ്പെടുന്നവൻ ദീപത്തേയും, തണുത്തു വിറയ്ക്കുന്നവൻ തീയ്യിനേയും, ഏതുവിധത്തി ൽ ശരണം പ്രാപിക്കുന്നുവോ അതുപോലെ നീയ്യും എല്ലാവിധ ഭയത്തേയും വേരോടെ നശിപ്പിക്കുന്നതും പരമസൗഖ്യത്തെ നൽകുന്നതുമായ ശ്രീ ശംഭുവിന്റെ പാദാരവിന്ദത്തെ ശരണംപ്രാപിച്ചുകൊള്ളുക.

**അങ്കോലം നിജബീജസന്തതിരയസ്കാന്തോപലം സൂചികാ**
**സാധ്വീ നൈജവിഭും ലതാ ക്ഷിതിരുഹം സിന്ധുഃ സരിദ്വല്ലഭം |**
**പ്രാപ്നോതീഹ യഥാ തഥാ പശുപതേഃ പാദാരവിന്ദദ്വയം**
**ചേതോവൃത്തിരുപേത്യ തിഷ്ഠതി സദാ സാ ഭക്തിരിത്യുച്യതേ || 61 ||**

ഇഹ ഈ ലോകത്തിൽ നിജബീജസന്തതിഃ തന്റെ വിത്തുകളുടെ സമൂഹം അങ്കോലം അങ്കോലമെന്ന വൃക്ഷത്തേയും സൂചികാ സൂചി അയസ്കന്തോപലം അയസ്കാന്തക്കല്ലിനേയും സാദ്ധ്വീ പാതിവ്രത്യമുള്ളവൾ നൈജവിഭും തന്റെ ഭർത്താവിനേയും ലതാ ക്ഷിതിരുഹം വള്ളി മരത്തിനേയും സിന്ധുഃ സരിദ്വല്ലഭം നദി സമുദ്രത്തേയും യഥാ പ്രാപ്നോതി ഏതുവിധത്തിൽ പ്രാപിക്കുന്നുവോ തഥാ പ്രാപ്നോതി അതുപോലെ മനസ്സിന്റെ വ്യാപാരം തഥാ ചേതോവൃത്തിഃ അതുപോലെ മനസ്സിന്റെ വ്യാപാരം പശുപതേഃ സർവ്വേശ്വരനായ ശംഭുവിന്റെ പാദാരവിന്ദദ്വയം പദകമലങ്ങൾ രണ്ടിനേയും ഉപേത്യ സദാ പ്രാപിച്ചിട്ട് ഏതുകാലത്തും തിഷ്ഠതി സാ സ്ഥിതിചെയ്യുന്ന എന്ന അതാണ് ഭക്തിഃ ഇതി ഉച്യതേ ഭക്തി എന്ന് പറയപ്പെടുന്നത്.

ഞെട്ടറ്റുവീണ അങ്കോലമരത്തിന്റെ (മൂത്തുപഴുത്ത) കായ്കൾ വീണ്ടും അവയുടെ പഴയസ്ഥാനത്തേക്കുതന്നെ കുതിച്ചെത്തുന്നതെങ്ങിനേയോ, സൂചി അയസ്കാന്തത്തിലേക്കു ആകർഷിക്കപ്പെടുന്നതെങ്ങിനേയൊ, ഒരു പതിവൃത, തന്റെ ഭർത്താവിനേയും ഒരു ലത വൃക്ഷത്തേയും നദി സമുദ്രത്തേയും പ്രാപിക്കുന്നതെങ്ങിനേയോ അതുപോലെതന്നെ മനുഷ്യന്റെ ചിത്തവൃത്തി ഈശ്വരോന്മുഖമായിതീർന്ന് സ്വയമേവ ഭഗവച്ചരണാരാവിന്ദങ്ങളെ പ്രാപിച്ചിട്ട് എല്ലായ്പോഴും അവിടെതന്നെ സ്ഥിതിചെയ്യുന്നുവെങ്കില് അതു തന്നെയാണ് യഥാർത്ഥമായ ഭക്തി എന്ന് പറയപ്പെടുന്നത്.

ആനന്ദാശ്രുഭിരാതനോതി പുളകം നൈർമ്മല്യതഃ ഛാദനം
വാചാ ശംഖമുഖേ സ്ഥിതൈശ്ച ജഠരാപൂർത്തിം ചരിത്രാമൃതൈഃ |
രുദ്രാക്ഷൈർഭസിതേന ദേവ വപുഷോ രക്ഷാം ഭവദ്ഭാവനാ -
പര്യങ്കേ വിനിവേശ്യ ഭക്തിജനനീ ഭക്താർഭകം രക്ഷതി || 62 ||

ദേവ ! ഹേ പ്രഭോ ! ഭക്തിജനനീ ഭക്തിയാകുന്ന മാതാവ് ഭക്താർഭകം ഭക്തനാവുന്ന കുട്ടിയെ ഭവദ്ഭാവനാപർയ്യങ്കേ നിന്തിരുവടിയുടെ ധ്യാനമാകുന്ന കട്ടിലിൽ വിനിവേശ്യ കിടത്തി ആനന്ദാശ്രുഭിഃ പുളകം ആനന്ദത്താൽ പൊഴിഞ്ഞ കണ്ണുനീർകൊണ്ട് രോമാഞ്ചമുണ്ടാക്കുകയും നൈർമല്യതഃ മനസ്സിന്റെ കളങ്കമില്ലായ്മകൊണ്ട് ഛാദനം പുതിപ്പിക്കുകയും വാചാശംഖമുഖേ സ്ഥിതൈഃ (വേദം തുടങ്ങിയ) വാക്കാകുന്ന ശംഖുകളിൽ നിറയ്ക്കപ്പെട്ടിരിക്കുന്ന ചരിത്രാമൃതൈഃ ഭവചാരിതമാകുന്ന അമൃതുകൊണ്ട് ജഠരാപൂർത്തിഃ വയറു നിറയ്ക്കുകയും രുദ്രാക്ഷൈഃ രുദ്രാക്ഷങ്ങൾകൊണ്ടും ഭസിതേന വിപുഷഃ ഭസ്മംകൊണ്ടും ശരീരത്തിന്ന് രക്ഷാം ആതനോതി; രക്ഷയെ ചെയ്യുകയും ചെയ്യുന്നു; രക്ഷതി നോക്കി രക്ഷിക്കുകയും ചെയ്യുന്നു.

ഹേ പ്രഭോ ! ഭക്തിയെന്ന അമ്മ ഭക്തനാവുന്ന ശിശുവിനെ ഭഗവദ്ധ്യാനമാകുന്ന കട്ടിലില് കിടത്തി ആനന്ദബാഷ്പം പൊഴിച്ച് ആ ശിശുവിനെ കൊൾമയിർകൊള്ളിക്കുന്നു; മനോനൈർമ്മല്യമാകുന്ന പുതപ്പുകൊണ്ട് പുതപ്പിക്കുന്നു; വേദശാസ്ത്രാദികളാകുന്ന ശംഖിൽ നിറയ്ക്കപ്പെട്ട ഭഗവച്ചരിതാമൃതംകൊണ്ട് വിശപ്പ് തീർക്കുന്നു; രുദ്രാക്ഷം, ഭസ്മം എന്നിവകൊണ്ട് ദേഹരക്ഷയേയും ചെയ്ത് ആ ശിശുവിനെ സംരക്ഷിച്ചുവരുന്നു.

മാർഗ്ഗവർത്തിതപാദുകാ പശുപതേരംഗസ്യ കൂർച്ചായതേ
ഗണ്ഡൂഷാംബുനിഷേചനം പുരരിപോർദിവ്യാഭിഷേകായതേ |
കിംഞ്ചിദ്ഭക്ഷിതമാംസശേഷകബലം നവ്യോപഹാരായതേ
ഭക്തിഃ കിം ന കരോത്യഹോ വനചരോ ഭക്താവതംസായതേ || 63 ||

പശുപതേഃ അംഗസ്യ ഭഗവാന്റെ ശരീരത്തിന്ന് മാർഗ്ഗാവർത്തിതപാദുകാ വഴിനടന്നു തേഞ്ഞ ചെരുപ്പ് കൂർച്ചായതേ പുരികങ്ങൾക്കു നടുസ്ഥാനമായിതീരുന്നു; ഗണ്ഡൂഷാംബു നിഷേചനം വായിൽ നിറച്ച വെള്ളംകൊണ്ടു നനയ്ക്കുന്നത് പുരരിപോഃ മുപ്പുരാരിക്ക് ദിവ്യാഭിഷേകായതേ ദിവ്യമായ അഭിഷേകമായി ഭവിക്കുന്നു; കിഞ്ചിദ്ഭക്ഷിത മാംസശേഷകബളം ഏതാനും ഭക്ഷിച്ചു ശേഷിച്ച മാംസഖണ്ഡം നവ്യോപഹാരായതേ പുതിയ നിവേദ്യമായി ഭവിക്കുന്നു; വനചരഃ വേടൻ ഭക്താവതംസായതേ ഉത്തമഭക്തനായിത്തീരുന്നു ഭക്തിഃ കിം ഭക്തി എന്തുതന്നെ ന കരോതി അഹോ ! ചെയ്യുന്നില്ല.

കാലിലിട്ട് വളരെദൂരം ചവിട്ടിനടന്ന് തേഞ്ഞ ചെരുപ്പ് പശുപതിയുടെ ഭ്രൂമദ്ധ്യസ്ഥാനത്തിന്നു അടയാളമായി തീരുന്നു; വായിൽ നിറച്ച ജലംകൊണ്ട് ദേവനെ അഭിഷേകം ചെയ്യുന്നു; അതിന്നുശേഷിച്ച മാംസക്കഷണംകൊണ്ട് നിവേദിക്കുന്നു. വേടൻ ഭക്തന്മാരിലത്യുത്തമനായിത്തീരുന്നു; ഭക്തി എന്തുതന്നെ ചെയ്യുന്നില്ല !

[ വേട്ടയാടി ഉപജീവനം കഴിച്ചുവന്നിരുന്ന ഒരു കാട്ടാളന് പണ്ട് കാളഹസ്തീശ്വര ക്ഷേത്രത്തിന്നടുത്തുള്ള ഒരു വനത്തിൽ വസിച്ചിരുന്നു. അവൻ നീചനും ആചരങ്ങളൊന്നുമറിയാത്തവനുമായിരുന്നുവെങ്കിലും ഒരു വലിയ ശിവഭക്തനായിരുന്നു. അവൻ ദിവസേന പ്രസ്തുത ക്ഷേത്രത്തിൽ വന്നു ഭഗവദ്ദർശനം ചെയ്തുവരിക പതിവാണ്. അവൻ വരുമ്പോൾ തന്റെ വായ

നിറച്ചുകൊണ്ടുവരുന്ന ജലംകൊണ്ട് ദേവന്റെ ദിവ്യവിഗ്രഹത്തിലഭിഷേകം കഴിക്കുകയും കടിച്ചുതിന്നവശേഷിച്ച മാംസഖണ്ഡംകൊണ്ട് നിവേദിക്കുകയും ചെയ്തിട്ടാണ് ആ ദേവനെ പൂജിച്ചിരുന്നത്. ഇങ്ങിനെയിരിക്കെ ഒരിക്കൽ ഭഗവാൻ സ്വഭക്തന്റെ ഭക്തിയുടെ കരുത്തെത്രയുണ്ടെന്നു പരീക്ഷിപ്പാനുറച്ചു. ഒരു ദിവസം ഭക്തൻ, പതിവുപോലെ പൂജക്കായി അവിടെ വന്നുചേർന്നപ്പോൾ ഭഗവാന്റെ കണ്ണിൽനിന്നു കണ്ണുനീർ ധാരധാരയായി ഒഴുകിക്കൊണ്ടിരുന്ന തായി അവൻ കണ്ടു. ദേവന്റെ കണ്ണിനു എന്തോ കേടു സംഭവിച്ചിട്ടുണ്ടെന്നുറച്ച് ആ ഭക്തൻ വല്ലാതെ പരിഭ്രമിച്ച് തന്റെ കണ്ണു ചൂന്നെടുത്ത് ഭഗവാന്റെ കണ്ണിനു പകരമായി വെപ്പാൻ മുതിർന്നു. തന്റെ കണ്ണു പോയ്ക്കഴിഞ്ഞാൽ ഭഗവാന്റെ കണ്ണിന്റെ സ്ഥാനം നിർണ്ണയിപ്പാൻ കഴിയുകയില്ലല്ലോ എന്നുവെച്ച് അടയാളത്തിന്നായി അവൻ തന്റെ തേഞ്ഞ ചെരുപ്പുകളെ ആ ദിവ്യ വിഗ്രഹത്തിന്റെ നേത്രസ്ഥാനത്തുവെച്ച് തന്റെ കാൽകൊണ്ടു ചവിട്ടിനിന്നു; തന്റെ കണ്ണിനെ ചൂന്നെടുക്കുവാനും തുടങ്ങി. ഭക്തന്റെ ആ ഭക്തിയുടെ നിലയറിഞ്ഞു ഭഗവാൻ പ്രസന്നനായി അവനെ അനുഗ്രഹിച്ചു. സ്വസുഖത്തെ ലേശവും ഗണിക്കാത്ത ആ ഭക്തിയുടെ പരമകാഷ്ഠയെ വിശദമാക്കുന്ന ഈ പുരാണകഥയാണ് പ്രസ്തുത ശ്ലോകത്തിൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്നത് ].

വക്ഷസ്താഡനമന്തകസ്യ കഠിനാപസ്മാരസംമ്മർദനം
ഭൂഭൃത്പര്യടനം നമസ്സുരശിരഃകോടീരസംഘർഷണം |
കർമേദം മൃദുലസ്യ താവകപദദ്വന്ദ്വസ്യ ഗൌരീപതേ
മച്ചേതോമണിപാദുകാവിഹരണം ശംഭോ സദാംഽഗീകുരു || 64 ||

ഗൗരീപതേ ! ശംഭോ ! പാർവ്വതീനാഥ ! മംഗളമൂർത്തേ ! അന്തകസ്യ യമന്റെ വക്ഷസ്താഡനം മാറിടത്തിൽ വച്ചിട്ടുൽ കഠിനാപസ്മാര സമ്മർദ്ദനം കഠിനമായിരിക്കുന്ന അപസ്മാരത്തെ പാടെ അടിച്ചമർത്തുക, ഭൂഭൃത്പര്യടനം പർവതസഞ്ചാരം, നമസ്സുരശിരഃ കോടീരസംഘർഷണം നമസ്കരിക്കുന്ന

ദേവന്മാരുടെ തലയിലുള്ള കിരീടത്തോടുരസുക, ഇദം എന്നിവയാണല്ലോ മൃദുളസ്യ ഏറ്റവും മൃദുവായിരിക്കുന്ന താവകപദദ്വന്ദ്വസ്യ നിന്തിരുവടിയുടെ രണ്ടു പാദങ്ങൾക്കും കർമ്മ; സദാ പ്രവൃത്തി; ഇനി എല്ലാ സമയത്തും മച്ചേതോമണി പാദുകാവിഹരണം എന്റെ ഹൃദയമാകുന്ന ഉത്തമമായ പാദുകയെ അണിഞ്ഞുകൊണ്ടുനടക്കുവാന് അംഗീകുരു നിന്തിരുവടി സമ്മതിച്ചാലും.

പാർവ്വതിവല്ലഭനായിരിക്കുന്ന ഭഗവൻ ! യമന്റെ കഠോരമായ മാറിടത്തിൽ ചവിട്ടുക, കഠിനമായിരിക്കുന്ന അപസ്മാരദേവതയെ ചവിട്ടിയമർത്തുക, കല്ലും മുള്ളും നിറഞ്ഞ പർവ്വതത്തിൽ നടക്കുക, കാലിൽ വീണു നമസ്കരിക്കുന്ന ദേവന്മാരുടെ കിരീടത്തോടു കൂട്ടിമുട്ടുക, മുതലായവയാണല്ലോ ഏറ്റവും മൃദുലമായിരിക്കുന്ന നിന്തിരുവടിയുടെ കാലുകൾക്കുള്ള പ്രവൃത്തി. എന്റെ ഹൃദയമാകുന്ന ഉത്തമ പാദുകയെ ഞാനിതാ കാഴ്ചവെക്കുന്നു. അതിനെ സ്വീകരിച്ച് ഇനിമേലിലെങ്കിലും അതിനെയണിഞ്ഞുകൊണ്ടു നടക്കുവാൻ അങ്ങയ്ക്കു തിരുവുള്ളമുണ്ടാവേണം.

വക്ഷസ്താഡനശങ്കയാ വിചലിതോ വൈവസ്വതോ നിർജ്ജരാഃ
കോടീരോജ്ജ്വലരത്നദീപകലികാനീരാജനം കുർവ്വതേ |
ദൃഷ്ട്വാ മുക്തിവധൂസ്തനോതി നിഭൃതാശ്ലേഷം ഭവാനീപതേ
യച്ചേതസ്തവ പാദപദ്മഭജനം തസ്യേഹ കിം ദുർല്ലഭം || 65 ||

ഭവാനീപതേ ! ഹേ ഭവാനീപതേ ! യച്ചേതഃ തവ ഏതൊരുവന്റെ മനസ്സ് നിന്തിരുവടിയുടെ പാദപദ്മഭജനം പദകമലങ്ങളെ ഭജിക്കുന്നുവോ തസ്യ ഇഹ അവന്നു ഈ ലോകത്തില് ദുർലഭം കിം ? ലഭിക്കാതിരിക്കുന്നതു എന്തൊന്നാണ് ? വൈവസ്വതഃ യമൻ വക്ഷസ്താഡനശങ്കയാ വിചലിതഃ മറിടത്തിൽ ചവിട്ടുകിട്ടിയേക്കുമോ എന്നുള്ള ഭയത്താൽ ഓടിക്കളയുന്നു;

നിർജ്ജരാഃ ദേവന്മാർ കോടീരോജ്ജ്വല രത്നദീപകലികാ നീരാജനം കുർവ്വതേ കിരീടങ്ങളിലെ ഉജ്ജ്വലിക്കുന്ന രത്നങ്ങളാകുന്ന മണിവിളക്കുകളുടെ നാളങ്ങൾ കൊണ്ട് ആരാധനയെ ചെയ്യുകയായി; മുക്തിവധൂഃ ദൃഷ്ട്വാ മുക്തിയാകുന്ന പെൺമണി ഇതുകൊണ്ട് നിഭൃതാശ്ലേഷം മുറുകെയണച്ചുകൊണ്ടുള്ള ആലിംഗനത്തെ തനോതി ചെയ്യുകയായി.

ഹേ ഭവാനീപതേ ! അങ്ങയുടെ തൃപ്പാദപത്മത്തെ ഭജിക്കുന്ന ഒരുവന്നു ദുർലഭമായി ഈ ലോകത്തിൽ യാതൊന്നും തന്നെയില്ല. അന്തകൻ ആ പാദസേവ ചെയ്യുന്നവനെ കാണുന്ന ക്ഷണത്തിൽ, മാറിടത്തിൽ ചവിട്ടേറ്റ ആ പഴയ സംഭവം ഓർമ്മയിൽ വന്നവനായി കുതിച്ചു പായുകയായി; ദേവന്മാർ തങ്ങളുടെ കിരീടങ്ങളിൽ പതിച്ച ഉജ്ജ്വലിക്കുന്ന രത്നങ്ങളാകുന്ന ദീപങ്ങളാൽ നീരാജനം ചെയ്യുകയായി; (തെരുതെരെ നമസ്കരിക്കുകയായി എന്ന് ദ്യോതന.) ഇതെല്ലാം കണ്ട് മുക്തിയാകുന്ന വധൂടി മോഹവിവശയായി ഇവനെ മുറുകിക്കെട്ടിയണച്ച് പുണരുകയായി.

ക്രീഡാർത്ഥം സൃജസി പ്രപഞ്ചമഖിലം ക്രീഡാമൃഗാസ്തേ ജനാഃ
യത്കർമ്മാചരിതം മയാ ച ഭവതഃ പ്രീത്യൈ ഭവത്യേവ തത് |
ശംഭോ സ്വസ്യ കുതൂഹലസ്യ കരണം മച്ചേഷ്ടിതം നിശ്ചിതം
തസ്മാന്മാമകരക്ഷണം പശുപതേ കർത്തവ്യമേവ ത്വയാ || 66 ||

ശംഭോ ! ഹേ മംഗളവിഗ്രഹ ! അഖിലം പ്രപഞ്ചം എല്ലാ പ്രപഞ്ചത്തേയും ക്രീഡാർത്ഥം സൃജസി; കളിപ്പാൻ വേണ്ടിയാണ് സൃഷ്ടിക്കുന്നതു; ജനാഃ ജനങ്ങളെല്ലാം തേ ക്രീഡാമൃഗാഃ അങ്ങയുടെ ക്രീഡയ്ക്കുള്ള മൃഗങ്ങളാണ്; മയാ എന്നാൽ യത് കർമ്മ യാതൊരു മർമ്മം ആചരിതം തത് ച ചെയ്യപ്പെട്ടുവോ അതും ഭവതഃ നിന്തിരുവടിയുടെ പ്രീത്യൈ ഏവ ഭവതി; പ്രീതിക്കയ്ക്കൊണ്ടുതന്നെ ഭവിക്കുന്നു; മച്ചേഷ്ടിതം എന്റെ ചേഷ്ടിതം സ്വസ്യ

കുതൂഹലസ്യ തന്റെ സന്തോഷത്തിന്നു കരണം നിശ്ചിതം നിദാനമാണെന്ന് നിശ്ചയംതന്നെയാണ്; പശുപതേ! ഹേ ലോകേശ! കസ്മാത് ത്വയാ അതിനാൽ നിന്തിരുവടിയാൽ മമകരക്ഷണം എന്നെ രക്ഷിക്കുകയെന്നത് കർത്തവ്യം ഏവ ഒഴിച്ചുകൂടാത്ത കടമതന്നെ.

ഹേ ശംഭോ ! പ്രപഞ്ചസൃഷ്ടിതന്നെ നിന്തിരുവടിയുടെ വിനോദത്തിന്നു വേണ്ടിയാണ്; ജനങ്ങളെല്ലാം അങ്ങയുടെ ക്രീഡാമൃഗങ്ങൾ; അതിലൊരുവനായ എന്റെ ചേഷ്ടിതങ്ങളേയും നിന്തിരുവടി കണ്ടു രസിക്കുന്നു എന്നതിനാൽ എന്നെ രക്ഷിക്കുകയെന്നതും നിന്തിരുവടിയുടെ ഒഴിച്ചുകൂടാത്ത കടമതന്നെയാണ്.

ബഹുവിധപരിതോഷബാഷ്പപൂര-
സ്ഫുടപുളകാങ്കിതചാരുഭോഗഭൂമിം |
ചിരപദഫലകാങ്ക്ഷിസേവ്യമാനാം
പരമസദാശിവഭാവനാം പ്രപദ്യേ || 67 ||

ബഹുവിധപരിതോഷബാഷ്പപൂരസ്ഫുടപുളകാങ്കിത ചാരുഭോഗഭൂമിം പലവിധത്തിലുള്ള സന്തോഷബാഷ്പത്തിന്റെ പ്രവാഹം തെളിഞ്ഞു കാണുന്ന രോമാഞ്ചം ഇവയുടെ അനുഭോഗസ്ഥാനമായും ചിരപദ ഫലകാംക്ഷിസേവ്യമാനാം ശാശ്വതസ്ഥാനമായ മോക്ഷമാകുന്ന ഫലത്തെ കാംക്ഷിക്കുന്നവരാൽ പരിസേവിക്കപ്പെടുന്നതായുമിരിക്കുന്ന പരമസദാശിവ ഭാവനാം എല്ലാറ്റിലുംവെച്ച് ഉൽകൃഷ്ടനായിരിക്കുന്ന സദാശിവന്റെ ധ്യാനത്തെ പ്രപദ്യേ. ഞാൻ ആശ്രയിക്കുന്നു.

പലവിധത്തിൽ പെരുകി ഒഴുകുന്ന സന്തോഷബാഷ്പത്തിന്റേയും അതിസ്പഷ്ടമായ രോമാഞ്ചരൂപത്തിലുള്ള ഭക്തിചിഹ്നത്തിന്റേയും

രമണീയമായ ഉൽപത്തിസ്ഥാനമായും ശാശ്വതപദമായ മോക്ഷത്തെ കാംക്ഷിക്കുന്നവരാൽ സേവിക്കപ്പെട്ടതായുമിരിക്കുന്ന സർവോൽകൃഷ്ടമായ സദാശിവഭാവനയെ ഞാന് ശരണം പ്രാപിക്കുന്നു.

അമിതമുദമൃതം മുഹുർദുഹന്തീം
വിമലഭവത്പദഗോഷ്ഠമാവസന്തീം |
സദയ പശുപതേ സുപുണ്യപാകാം
മമ പരിപാലയ ഭക്തിധേനുമേകാം || 68 ||

സദയ! പശുപതേ! കനിവുള്ളവനേ! ഹേ സർവ്വേശ! അമിതമുദമൃതം അളവില്ലാത്ത സന്തോഷമൃതത്തെ മുഹുഃ ദുഹന്തിഃ അടിക്കടി ചുരത്തുന്നതും വിമലഭവത് പദഗോഷ്ഠം നിർമ്മലമായ നിന്തിരുവടിയുടെ തൃപ്പാദമാകുന്ന തൊഴുത്തിൽ ആവസന്തീം വസിക്കുന്നതും സുപുണ്യപാകാം മഹത്തായ പുണ്യത്തിന്റെ ഫലഭൃതമായി ഏകാം ഒറ്റയായി നിൽക്കുന്നതുമായ മമ ഭക്തിധേനും എന്റെ ഭക്തിയാകുന്ന പശുവിനെ പരിപാലയ കാത്തരുളിയാലും.

ഹേ കാരുണ്യശാലിയായ പശുപതേ! അളക്കുവാൻ കഴിയാത്ത ആനന്ദമാകുന്ന അമൃതത്തെ അടിക്കടി ചുരത്തുന്നതും അങ്ങയുടെ അതിസ്വച്ഛമായ തൃപ്പാദങ്ങളാകുന്ന തൊഴുത്തിൽ അധിവസിക്കുന്നതും അതിവിമലമായ സുകൃതത്തിന്റെ പരിപാകം കൊണ്ട് എനിക്കു ലഭിച്ചിരിക്കുന്നതും ഒറ്റയ്ക്കു നിൽക്കുന്നതുമായ എന്റെ ഭക്തിയാകുന്ന കാമധേനുവിനെ അങ്ങ് കനിവാർന്നു കാത്തരുളേണമേ.

ജഡതാ പശുതാ കളങ്കിതാ
കുടിലചരത്വം ച നാസ്തി മയി ദേവ |
അസ്തി യദി രാജമൌലേ
ഭവദാഭരണസ്യ നാസ്മി കിം പാത്രം || 69 ||

ദേവ! ഭഗവൻ! ജഡതാ പശുതാ ജാഡ്യവും അറിവില്ലായ്മയും കളങ്കിതാ കളങ്കവും കുടിലചരത്വം ച വക്രഗതിയും മയി ന അസ്തി എന്നിൽ ഇല്ല; രാജമൗലേ ഹേ ചന്ദ്രശേഖര! അസ്തി യദി ഉണ്ടെങ്കിൽ ഭവദാഭരണസ്യ പാത്രം അങ്ങയുടെ ആഭരണത്തിന്നു പാത്രമായി ന അസ്മി കിം ഞാൻ തീരുകയില്ലയോ ?

ഹേ ചന്ദ്രചൂഡ ! എന്നിൽ ജഡത്വമില്ല; വിവേകമില്ലയ്മയോ കളങ്കമോ കുടിലസ്വഭാവമോ എന്നിലല്പവുമില്ല; അങ്ങിനെയുണ്ടായിരുന്നുവെങ്കിൽ ഈ ദോഷങ്ങളെല്ലാം തികഞ്ഞിരിക്കുന്ന ചന്ദ്രനെ ആഭരണമാക്കിയിരിക്കുന്ന നിന്തിരുവടി എന്നേയും ഒരു ആഭരണമായി സ്വീകരിക്കുമായിരുന്നു. അതിനാൽ ഹേ ദേവ! നിർദോഷനായ എന്നിൽ കനിഞ്ഞ് അനുഗ്രഹിച്ചരുളിയാലും.

അരഹസി രഹസി സ്വതന്ത്രബുദ്ധ്യാ
വരിവസിതും സുലഭഃ പ്രസന്നമൂർത്തിഃ |
അഗണിതഫലദായകഃ പ്രഭുർമേ
ജഗദധികോ ഹൃദി രാജശേഖരോഽസ്തി || 70 ||

പ്രഭുഃ പ്രസന്നമൂർത്തിഃ സമർത്ഥനും പ്രസന്നവിഗ്രഹനും അഗണിത ഫലദായകഃ അളവില്ലാത്ത ഫലത്തെ മീതെയായി സ്ഥിതിചെയ്യുന്നവനുമായ ചന്ദ്രശേഖരൻ മേ ഹൃദി എന്റെ ഹൃദയത്തിൽ അസ്തി ഇരുന്നരുളുന്നുണ്ട്. അരഹസി രഹസി പരസ്യമായും രഹസ്യമായും സ്വതന്ത്രബുദ്ധ്യാ എനിക്കുസ്വാദീനനാണെന്ന ബുദ്ധിയാൽ വരിവസിതും ശുശ്രൂഷിക്കുന്നതിന്നു സുലഭഃ യാതൊരു പ്രയാസവുമില്ല.

സമർത്ഥനായി, കൃപാതിരേകത്താൽ പ്രസന്ന വിഗ്രഹനായി, എണ്ണിക്കണക്കാക്കുവാന് കഴിയാത്തവിധത്തിൽ അത്രയും ഫലത്തെ നൽകുന്നവനായി പ്രപഞ്ചത്തിന്നതീതനായിരിക്കുന്ന സോമശേഖരൻ എന്റെ ഹൃദയത്തിൽ അധിവസിക്കുന്നുണ്ടു. പരസ്യമായും രഹസ്യമായും എനിക്കു സ്വാധീനനാണെന്ന നിലയിൽ അടുത്തിരുന്നുപചരിക്കുന്നതിന്നു യാതൊരു വൈഷമ്യവുമില്ല.

ആരൂഢഭക്തിഗുണകുഞ്ചിതഭാവചാപ-
യുക്തൈഃ ശിവസ്മരണബാണഗണൈരമോഘൈഃ |
നിർജിത്യ കിൽബിഷരിപൂന് വിജയീ സുധീന്ദ്രഃ
സാനന്ദമാവഹതി സുസ്ഥിരരാജലക്ഷ്മീം || 71 ||

ആരൂഢഭക്തിഗുണകഞ്ചിതവചാപ യുക്തൈഃ ഉള്ളിലെല്ലാം വ്യാപിച്ച ഭക്തിയാകുന്ന ഞാണിനാൽ വളയ്ക്കപ്പെട്ട ബുദ്ധിയാകുന്ന വില്ലിൽ തൊടുക്കപ്പെട്ടവയും അമോഘൈഃ നിഷ്ഫലമാവാത്തവയിമായ ശിവസ്മരണബാണഗണൈഃ ശിവന്റെ സ്മരണമാകുന്ന ബാണ ഗണങ്ങൾകൊണ്ട് കിൽബിഷരിപൂൻ പാപങ്ങളാകുന്ന ശത്രുക്കളെ നിർജിത്യ വിജയീ പാടെ ജയിച്ച് വിജയിയായി സാനന്ദം ആനന്ദത്തോടെ ഉറച്ച രാജലക്ഷിയെ, ശിവസ്വാരൂപ്യത്തെ സുസ്ഥിരാരാജലക്ഷ്മീം സുധീന്ദ്രാഃ ആവഹതി ബുദ്ധിശാലികളിൽവെച്ച് ശ്രേഷ്ഠനായിരിക്കുന്നവൻ പ്രാപിക്കുന്നു.

അതിബുദ്ധിശാലിയായിരിക്കുന്ന ഒരുവൻ ഭക്തിയാകുന്ന ഞാണേറ്റി വളക്കപ്പെട്ട ബുദ്ധിയാകുന്ന വില്ലില് തൊടുത്ത നിഷ്ഫലമാവാത്ത ശിവസ്മരണമാകുന്ന ബാണഗണങ്ങൾകൊണ്ട് പാപങ്ങളാകുന്ന ശത്രുക്കളെയെല്ലാം ജയിച്ച് വിജയിയായി പരമാനന്ദത്തോടെ സുസ്ഥിരമായിരിക്കുന്ന ശിവസ്വരൂപ്യത്തെ പ്രാപിക്കുന്നു.

ധ്യാനാഞ്ജനേന സമവേക്ഷ്യ തമഃപ്രദേശം
ഭിത്വാ മഹാബലിഭിരീശ്വരനാമമന്ത്രൈഃ |
ദിവ്യാശ്രിതം ഭുജഗഭൂഷണമുദ്വഹന്തി
യേ പാദപദ്മമിഹ തേ ശിവ തേ കൃതാർത്ഥാഃ || 72 ||

ശിവ! യേ പരമശിവ! യാതൊരുവൻ ധ്യാനാഞ്ജനേന ധ്യാനമാകുന്ന അഞ്ജനംകൊണ്ട് സമവേക്ഷ്യ നന്നായി നോക്കികൊണ്ട് ഈശ്വരനമമന്ത്രൈഃ ഈശ്വരന്റെ നാമമന്ത്രങ്ങളാകുന്ന മഹാബലിഭിഃ പൂജോപഹാരങ്ങളോടുകൂടി തമഃപ്രദേശം ഭിത്വാ അജ്ഞാനമാകുന്ന ഇരുളടർന്ന ആവരക പ്രദേശത്തെ ഭേദിച്ച് (കഴിച്ച്) ദിവ്യാശ്രിതം ദിവ്യശക്തിയുള്ളവരാൽ സേവിക്ക (കാത്തുരക്ഷിക്കപ്പെട്ടതും) ഭുജഭൂഷണം സർപ്പത്താലലങ്കാരിക്കപ്പെട്ടതുമായ തേ നിന്തിരുവടിയുടെ പാദപദ്മം പാദപങ്കജമാകുന്ന നിധിയെ ഇഹ ഈ ലോകത്തിൽ ഉദ്വഹന്തി പ്രാപിച്ച് അനുഭവിക്കുന്നുവോ, തേ കൃതാർത്ഥാഃ അവരാണ് ഭാഗ്യശാലികൾ .

അഞ്ജന (മഷി) നോക്കി നിധിയുള്ള സ്ഥലം കണ്ടറിഞ്ഞ് അതുകാക്കുന്ന ഭൂതങ്ങൾക്കു ബലികൊടുത്തു അവരുടെ സഹായത്തോടെ ഇരുളാർന്ന ആവരകപ്രദേശത്തെ കഴിച്ച് സർപ്പങ്ങളാൽ ചുറ്റിപ്പിണയപ്പെട്ടു കിടക്കുന്ന നിധികംഭത്തെ എടുത്തുകൊണ്ടു വന്നനുഭവിക്കുന്നവർതന്നെ ധന്യന്മാർ ; അതുപോലെ, ധ്യാനബലംകൊണ്ടു നോക്കിയറിഞ്ഞു ഈശ്വരനാമ ജപങ്ങളാകുന്ന പൂജാദ്രവ്യങ്ങളോടുകൂടി അജ്ഞാനത്തെ നീക്കംചെയ്തു ദേവന്മാരാൽ സേവിക്കപ്പെട്ടതും സർപ്പഭൂഷിതവുമായ നിന്തിരുവടിയുടെ പാദപങ്കജത്തെ പ്രാപിക്കുന്നതാരോ അവർതന്നെയാണ് ഭാഗ്യശാലികൾ .

ഭ്രദാരതാമുദവഹദ്യദപേക്ഷയാ ശ്രീ-
ഭ്രദാര ഏവ കിമതഃ സുമതേ ലഭസ്വ |
കേദാരമാകലിതമുക്തിമഹൌഷധീനാം
പാദാരവിന്ദഭജനം പരമേശ്വരസ്യ | 73 ||

സുമതേ! ശോഭനമായ മനസ്സേ! യദപേക്ഷയാ യാതൊന്നിനെ ദർശിപ്പാൻവേണ്ടി ശ്രീഭ്രദാരഃ ഏവ ഭ്രദാരതാം ഉദവഹത് ലക്ഷ്മിയുടേയും നാഥനായ മഹാവിഷ്ണുകൂടി പന്നിയുടെ വേഷത്തെ ധരിച്ചുവോ അതഃ കിഃ അതിനുമീതെയായി എന്തുണ്ട്? ആകലിതമുക്തി-മഹൗഷധീനാം ആഗ്രഹിക്കപ്പെടുന്ന മുക്തിയാകുന്ന ദിവ്യൗഷധികളുടെ കേദാരം വിളഭൂമിയായ പരമേശ്വരസ്യ പാദാരവിന്ദഭജനം ഭഗവത് പദപങ്കജങ്ങളുടെ ഭജനത്തെ ലഭസ്വ പ്രാപിക്കുക.

ശോഭനബുദ്ധേ! യാതൊരു പാദപങ്കജങ്ങളെ ദർശിപ്പാൻ വേണ്ടി ശ്രീഭൂപതിയായ നാരായണമൂർത്തികൂടി വരാഹവേഷം ധരിച്ചുവോ അത്രയും മഹിമയാർന്നതും ആഗ്രഹിക്കപ്പെടുന്ന മുക്തിയാകുന്ന ദിവ്യൗഷധികളുടെ വിളഭൂമിയായിരിക്കുന്നതുമായ ഭഗവത് പദപങ്കജങ്ങളെ ഭജിച്ചുകൊൾക.

ആശാപാശക്ലേശദുർവാസനാദി-
ഭേദോദ്യുക്തൈർദിവ്യഗന്ധൈരമന്ദൈഃ |
ആശാശാടീകസ്യ പാദാരവിന്ദം
ചേതഃപേടീം വാസിതാം മേ തനോതു || 74 ||

ആശാശാടീകസ്യ ആശകളെ (ദിക്കുകളെ) വസ്ത്രങ്ങളാൽ ധരിച്ചിരിക്കുന്ന മഹേശ്വരന്റെ പാദാരവിന്ദം പാദമാകുന്ന ചെന്താമര ആശാപാശക്ലേശദുർവാസനാദിഭേദദ്യുക്തൈഃ ആശാപാശം, അവിദ്യാ, അസ്മിതം, രാഗം, ദ്വേഷം, അഭിനിവേശം എന്ന പഞ്ചക്ലേശങ്ങൾ മുതലായ

ദുർവാസനകളെ അകറ്റുന്നവർ കഴിവുള്ളവയും അമന്ദൈഃ അധികരിച്ചവയുമായ ദിവ്യഗന്ധൈഃ ദിവ്യങ്ങളായ ഗന്ധങ്ങളെക്കൊണ്ട് മേ ചേതഃ പേടീം എന്റെ മനസ്സാകുന്ന പെട്ടിയെ വാസിതാം തനോതു വാസനയുള്ളതാക്കിത്തീർക്കട്ടെ.

ദിഗംബരനായ മഹേശ്വരന്റെ പാദപങ്കജം മണ്ണാശ തുടങ്ങിയ ആശാപാശങ്ങൾ , അവിദ്യ തുടങ്ങിയ പഞ്ചക്ലേശങ്ങൾ എന്നീ ദൂഷിച്ച വാസനകളെ നീക്കംചെയ്യാൻ കഴിവുള്ളവയും മഹിമയേറിയവയുമായ ദിവ്യഗന്ധങ്ങളെക്കൊണ്ട് എന്റെ മനസ്സാകുന്ന പെട്ടിയെ സുഗന്ധിയാക്കിത്തീർക്കട്ടെ.

കല്യാണിനാം സരസചിത്രഗതിം സവേഗം
സർവ്വേംഗിതജ്ഞമനഘം ധ്രുവലക്ഷണാഢ്യം |
ചേതസ്തുരംഗമധിരുഹ്യ ചര സ്മരാരേ
നേതഃ സമസ്തജഗതാം വൃഷഭാധിരൂഢ || 75 ||

വൃഷഭാധിരൂഢ! കാളപ്പുറത്തു കയറി നടക്കുന്നവനും സമസ്തജഗതാം എല്ലാ ലോകങ്ങളുടേയും നേതഃ! സ്മരാരേ! നേതാവുമായിരിക്കുന്ന മന്മഥരിപോ! കല്യാണിനാം ശുഭലക്ഷണങ്ങളുള്ളതും സരസചിത്രഗതിം ഭംഗിയോടെ പലവിധത്തിൽ നടക്കുന്നതും സവേഗം വളരെ വേഗതയുള്ളതും സർവ്വേംഗിതജ്ഞം അഭിപ്രായങ്ങളെല്ലാമറിയുന്നതും അനഘം ദോഷമില്ലാത്തതും ധ്രുവലക്ഷണാഢ്യം സുസ്ഥിരങ്ങളായ ചുഴി മുതലായ വിശേഷരേഖകൾകൊണ്ട ശോഭിക്കുന്നതുമായ ചേതസ്തുരംഗം എന്റെ മനസ്സാകുന്ന കുതിരപ്പുറത്തു അധിരുഹ്യ ചര കയറി സഞ്ചരിച്ചാലും.

ഹേ വൃഷഭവാഹന ! ശുഭലക്ഷണങ്ങളെല്ലാം തികഞ്ഞതും ഭംഗിയാർന്ന ഗതിവിശേഷങ്ങളോടുകൂടിയതും നല്ല വേഗതയുള്ളതും മനസ്സിന്റെ

ഭാവങ്ങളെല്ലാമറിയുന്നതും ചുഴി മുതലായ സ്ഥിരലക്ഷണങ്ങള് ശോഭിക്കുന്നതുമായ എന്റെ മനസ്സാകുന്ന കുതിരയിൽ കയറി നിന്തിരുവടി സഞ്ചരിച്ചുകൊണ്ടാലും. (ലോകങ്ങൾക്കെല്ലാം ഈശനും സ്മരാരിയുമായ ഭവാന്ന് ഈ മന്ദഗാമിയായ വൃഷഭം വാഹനത്തിന്നു പറ്റിയതല്ല. വേഗതയുള്ളതും കാമഗവും ശുഭകരവുമായ എന്റെ ഹൃദയമാകുന്ന തുരഗത്തേ സ്വീകരിച്ചുകൊൾക എന്നു ഭാവം.)

ഭക്തിമഹേശപദപുഷ്കരമാവസന്തീ
കാദംബിനീവ കുരുതേ പരിതോഷവർഷം |
സംപൂരിതോ ഭവതി യസ്യ മനസ്തടാക-
സ്തജ്ജന്മസസ്യമഖിലം സഫലം ച നാഽന്യത് || 76 ||

ഭക്തിഃ ഭക്തിയെന്നത് മഹേശപദപുഷ്കരം ഈശ്വരന്റെ പാദമാകുന്ന ആകാശത്തിൽ അവസന്തീ വസിക്കുന്നതായി കാദംബിനീ ഇവ മേഘസമൂഹംപോലെ പരിതോഷവർഷം ആനന്ദമാകുന്ന മഴ കുരുതേ; പൊഴിക്കുന്നു; യസ്യ മനസ്തടാകഃ യാതൊരുവന്റെ മനസ്സാകുന്ന തടാകം സംപൂരിതഃ ഭവതി നിറയ്ക്കപ്പെട്ടതായിത്തീരുന്നുവോ തജ്ജന്മസസ്യം അവന്റെ ജന്മമാകുന്ന സസ്യം അഖിലം സഫലം; ഫലത്തോടുകൂടിയതായി ഭവിക്കുന്നു; അന്യത് ച മറ്റൊന്നുംതന്നെ ന അങ്ങിനെയായിത്തീരുന്നില്ല.

പ്രേമമയിയായ ഭക്തി ഭഗവത് പാദമാകുന്ന ആകാശത്തിൽ സ്ഥിതിചെയ്തുകൊണ്ട് കാർമേഘസമൂഹമെന്നപോലെ ആനന്ദവൃഷ്ടി ചൊരിയുന്നു. ഈ വർഷത്താൽ ഏതൊരുവൻ മനസ്സാകുന്ന തടാകം നിറയുന്നുവോ അവന്റെ ജന്മമാകുന്ന സസ്യം ഫലവത്തായി തീരുന്നു. അങ്ങിനെയല്ലാത്തവന്റെ ജന്മം നിഷ്ഫലം തന്നെ.

ബുദ്ധിഃസ്ഥിരാ ഭവിതുമീശ്വരപാദപദ്മ-
സക്താ വധൂർവിരഹിണീവ സദാ സ്മരന്തീ |
സദ്ഭാവനാസ്മരണദർശനകീർത്തനാദി
സംമോഹിതേവ ശിവമന്ത്രജപേന വിന്തേ || 77 ||

വിരഹിണീ (ഭർത്താവിനെ) വിട്ടുപിരിഞ്ഞ വധുഃ ഇവ കുലസ്ത്രീ യെന്നതുപോലെ ഈശ്വരപാദപദ്മ സക്താ ഭഗവത് പദപങ്കജത്തിൽ ആസക്തയായി സദാ സ്മരന്തി എല്ലായ്പോഴും അതിനെതന്നെ സ്മരിച്ചുകൊണ്ടിരിക്കുന്ന എന്റെ ബുദ്ധി സമ്മോഹിതാ ഇവ മോഹിക്കപ്പെട്ടതായിട്ട് എന്നതുപോലെ സ്ഥിരാ ഭവിതും സ്ഥിരയായിത്തന്നെ ഇരിക്കുവാൻവേണ്ടി ശിവമന്ത്രജപേന ശിവ,ശിവ എന്ന നാമജപംകൊണ്ട് സദ്ഭാവനാസ്മരണദർശനകീർത്തനാദി ഏകാഗ്രമായ ധ്യാനം, സ്മരിക്കൽ, മനസ്സിൽ ദർശിക്കുക, കീർത്തിക്കുക എന്നിവയെ വിന്തേ വിചാരിച്ചുകൊണ്ടിരിക്കുന്നു.

തന്റെ പ്രാണനാഥനോടു വേർപിരിഞ്ഞ് അദ്ദേഹത്തെ തന്നെ സ്മരിക്കുന്ന പതിവ്രതാരത്നമെന്നപോലെ ഭഗവത്പാദപങ്കജങ്ങളില് ആസക്തയായി അനുനിമിഷവും അവയെ തന്നെ അനുസ്മരിച്ചുകൊണ്ടിരിക്കുന്ന എന്റെ ബുദ്ധി സമ്മോഹിതയായിട്ടോ എന്നു തോന്നുമാറ്, സ്ഥൈര്യമുള്ളതായി തീരുവാൻവേണ്ടി ശിവ, ശിവ എന്നു ജപിച്ചുകൊണ്ട് ഗുണഗണങ്ങളെ അനുസ്മരിക്കുകയും,കീർത്തിക്കുകയും ഒരു നോക്കു കാണുമെന്നുവേണ്ടു എന്നു വിചാരിക്കുകയും ചെയ്തുകൊണ്ടും കാലംകഴിക്കുന്നു.

സദുപചാരവിധിഷ്വനബോധിതാം
സവിനയാം സഹൃദയം സദുപാശ്രിതാം |
മമ സമുദ്ധര ബുദ്ധിമിമാം പ്രഭോ
വരഗുണേന നവോഢവധൂമിവ || 78 ||

പ്രഭോ! സദുപചാരവിധിഷു ഈശ്വര! സത്തായിരിക്കുന്ന പാദ ശുശ്രൂഷാ വിധികളിൽ അനബോധിതാം ശിക്ഷിക്കപ്പെട്ടതായും സുഹൃദം ശുദ്ധമനസ്സോടുകൂടിയതായും സമുപാശ്രിതാം വഴിപോലെ ആശ്രയിക്കുന്നതായും സവിനയം വിനയത്തോടുകൂടിയതായും ഇരിക്കുന്ന മമ ഇമാം ബുദ്ധിം എന്റെ ഈ ബുദ്ധിയെ വരഗുണേന ഉത്തമഗുണങ്ങളുടെ ഉപദേശത്താൽ നവോഢവധൂം ഇവ പുതുതായി വിവാഹം കഴിഞ്ഞ വധുവിനെ എന്നതുപോലെ സമുദ്ധര ഉദ്ധരിച്ചാലും.

ഹേ പ്രഭോ! ഉൽകൃഷ്ടമായിരിക്കുന്ന പരിചാർയ്യവിധികളെ നല്ലപോലെ അഭ്യസിച്ചിട്ടുള്ളതും വിനയത്തോടുകൂടിയതും പരിപാവനയുമായിരിക്കുന്ന എന്റെ ഈ ബുദ്ധിയെ പുതുതായി വിവാഹം കഴിഞ്ഞിരിക്കുന്ന ഗുണവിശിഷ്ടയായ പെൺമണിയെയെന്നതുപോലെ സദുപദേശം ചെയ്തു ഉദ്ധരിച്ചാലും.

നിത്യം യോഗിമനഃ സരോജദലസഞ്ചാരക്ഷമസ്ത്വത്ക്രമഃ
ശംഭോ തേന കഥം കഠോരയമരാഡ്വക്ഷഃകവാടക്ഷതിഃ |
അത്യന്തം മൃദുലം ത്വദംഘ്രിയുഗളം ഹാ മേ മനശ്ചിന്തയ-
ത്യേതല്ലോചനഗോചരം കുരു വിഭോ ഹസ്തേന സംവാഹയേ || 79 ||

ശംഭോ ! ത്വത്ക്രമഃ ഹേ ഭഗവൻ ! അങ്ങയുടെ അടിവെപ്പ് നിത്യം എല്ലായ്പോഴും യോഗിമനഃസരോജദളസഞ്ചാരക്ഷമഃ യോഗികളുടെ മനസ്സാകുന്ന താമരയിതളുകളിൽ നടന്നു പരിചയിച്ചതാണ് ; തേന ആ

കാൽവെപ്പുകൊണ്ട് കഠോരയമരാഡ്വക്ഷഃകവാടക്ഷതിഃ അന്തകന്റെ കഠിനമായ മാറിടമാകുന്ന വാതിൽ ചവിട്ടിപ്പൊളിച്ചത് കഥം എങ്ങിനെ ? അത്യന്തം മൃദുളം ഏറ്റവും മൃദുവായ ത്വദംഘ്രിയുഗളം നിന്തിരുവടിയുടെ കാലിണകളെ മേ മനഃ ചിന്തയതി; എന്റെ മനസ്സ് സ്മരിക്കുന്നു; ഹാ വിഭോ ! ഏതത് ഹേ സർവ്വവ്യാപിന് ! ഈ പദയുഗളത്തെ ലോചനഗോചരം ദൃഷ്ടിക്കു വിഷയമാക്കി കുരു; ചെയ്താലും; ഹസ്തേന കൈകൊണ്ട് സംവാഹയേ ഞാൻ തലോടട്ടെ.

ഹേ ദേവ ! യോഗികളുടെ മനസ്സാകുന്ന താമരയിതളുകളില് നടന്നു പരിചയിച്ച സുകുമാരങ്ങളായ ആ കാലടികൾ കൊണ്ടല്ലെ അന്തകന്റെ കഠിനമായ മാറിടത്തെ വാതിലിനെയെന്നപോലെ ചവിട്ടിപ്പൊളിച്ചത് ? അവ ഏറ്റവും മൃദുലമാണല്ലോ എന്നാണ് ഞാൻ വിചാരിക്കുന്നത്. അല്ലേ സർവ്വവ്യാപിൻ! ആ ചരണകമലങ്ങളെ എനിക്ക് കനിവാർന്നു ഒന്നു കാണിച്ചുതന്നാലും; ഞാൻ അവയെ വേദന തീരുമാറ് കൈകൊണ്ട് തലോടിക്കൊള്ളട്ടെ.

ഏഷ്യത്യേഷ ജനിം മനോഽസ്യ കഠിനം തസ്മിന്നടാനീതി മ-
ദ്രക്ഷായൈ ഗിരിസീമ്നി കോമലപദന്യാസഃ പുരാഽഭ്യാസിതഃ |
നോചേദ്ദിവ്യഗൃഹാന്തരേഷു സുമനസ്തല്പേഷു വേദ്യാദിഷു
പ്രായഃ സത്സു ശിലാതലേഷു നടനം ശംഭോ കിമര്ഥം തവ || 80 ||

ശംഭോ! ഏഷഃ മംഗളപ്രദ! ഇവൻ ജനിം ഏഷ്യതി; ജനിക്കും അസ്യ മനഃ കഠിനം; ഇവന്റെ മനസ്സ് കഠിനമായതാണ്; തസ്മിൻ നടാനി; അതിൽ നടനം ചെയ്യാം ഇതി എന്ന് വിചാരിച്ചിട്ടാണോ മദ്രക്ഷായൈ എന്റെ രക്ഷക്കായ്ക്കൊണ്ട് ഗിരിസീമ്നി പുരാ പർവ്വതപ്രദേശത്തിൽ പണ്ടുതന്നെ കോമളപദന്യാസഃ കോമളങ്ങളായ കാൽവെപ്പുകൾ അഭ്യാസിതഃ

പരിശീലിക്കപ്പെട്ടത്; നോ ചേത് അല്ലെങ്കിൽ ദിവ്യഗൃഹാന്തരേഷു ഭംഗിയേറിയ ഗൃഹാന്തർഭാഗങ്ങളും സുമനസ്തല്പേഷു പൂമെത്തകളും വേദ്യാദിഷു മണിത്തറ മുതലായവയും പ്രായഃ സത് സു മിക്കസ്ഥലങ്ങളിലും ഉണ്ടായിരുന്നിട്ടും ശിലാതലേഷു പാറപ്പുറത്ത് തവ നടനം കിമർത്ഥം ? നിന്തിരുവടിക്കു നൃത്തമെന്തിന്ന് ?

ഹേ മംഗളപ്രദ ! ഈ ഞാൻ ജനിക്കുമെന്നും എന്റെ ഹൃദയം കഠിനമായിരിക്കുമെന്നും അതിൽ ഭവാന്നു നടനം ചെയ്യേണ്ടിവരുമെന്നും നിന്തിരുവടി എന്റെ ജനനത്തിന്നു മുമ്പുതന്നെ തീർച്ചപ്പെടുത്തിയിട്ടാണല്ലോ എന്നെ അനുഗ്രഹിപ്പാൻ വേണ്ടി ഈ കഠിനമായ പർവ്വതപ്രദേശത്ത് കോമളവും മൃദുവുമായിരിക്കുന്ന കാലുകൾ കൊണ്ടു നടന്നു പരിചയിച്ചത്. അല്ലെങ്കിൽ ഇത്ര വളരെ ഭംഗിയാർന്ന ഭവനങ്ങളും പുതുമലർ നിറഞ്ഞ പൂമെത്തകളും മനോഹരങ്ങളായ മണിത്തറകളും മിക്കസ്ഥലങ്ങളിലും ഭവാന്ന് സ്വാധീനമായി ഉണ്ടായിരിക്കെ അങ്ങയ്ക്ക് ഈ പാറപ്പുറത്തുള്ള നൃത്തം എന്തിന് ?

കഞ്ചിത്കാലമുമാമഹേശ ഭവതഃ പാദാരവിന്ദാർച്ചനൈഃ
കഞ്ചിദ്ധ്യാനസമാധിഭിശ്ച നതിഭിഃ കംചിത്കഥാകർണ്ണനൈഃ |
കഞ്ചിത് കഞ്ചിത് കഞ്ചിദവേക്ഷണൈശ്ച നതിഭിഃ കഞ്ചിദ്ദശാമീദൃശീം
യഃ പ്രാപ്നോതി മുദാ ത്വദർപ്പിതമനാ ജീവന് സ മുക്തഃ ഖലു || 81 ||

ഉമാമഹേശ! ഉമാസഹിതനായ ഈശ! കഞ്ചിത് കാലം ഭവതഃ കുറെ സമയം നിന്തിരുവടിയുടെ പാദാരവിന്ദാർച്ചനൈഃ പൊൽത്താരടികളുടെ പൂജകൊണ്ടും കഞ്ചിത് കുറെ സമയം ധ്യാനസമാധിഭിഃ ച ധ്യാനനിഷ്ഠകളെകൊണ്ടും കഞ്ചിത് നതിഭിഃ അല്പസമയം നമസ്കാരങ്ങളെക്കൊണ്ടും കഞ്ചിത് കുറെ സമയം അവേക്ഷണൈഃ ച ദർശനംകൊണ്ടും കഞ്ചിത് നതിഭിഃ കുറെ സമയം

സ്തുതികൾകൊണ്ടും കഞ്ചിത് കുറെക്കാലം ഈദൃശീം ദശാം ഇപ്രകാരമുള്ള ദിനചർയ്യയെ യഃ മുദാ ആരാണോ സന്തോഷത്തോടെ ത്വദർപ്പിതമനാഃ അങ്ങയിൽ അർപ്പിച്ച ഹൃദയത്തോടെ പ്രാപ്നോതി പ്രാപിക്കുന്നു സഃ ഖലു ജീവമുക്തഃ അവൻതന്നെയാണ് ജീവന്മുക്തൻ .

ഹേ സാംബമൂർത്തേ ! യാതൊരുവൻ അങ്ങയിലർപ്പിച്ച ഹൃദയത്തോടെ അങ്ങയുടെ തൃപ്പാദപൂജ, ധ്യാനം, നമസ്കാരം, കഥാ ശ്രവണം, ദർശനം, കീർത്തനം എന്നീ നിയമപൂർവ്വകമായ ദിനചർയ്യയെ സന്തോഷത്തോടെ അനുഷ്ഠിക്കുന്നുവോ, അവൻതന്നെയാണ് ജീവന്മുക്തൻ .

ബാണത്വം വൃഷഭത്വമർദ്ധവപുഷാ ഭാര്യാത്വമാർയ്യാപതേ
ഘോണിത്വം സഖിതാ മൃദംഗവഹതാ ചേത്യാദി രൂപം ദധൗ |
ത്വത്പാദേ നയനാർപ്പണം ച കൃതവാന് ത്വദ്ദേഹഭാഗോ ഹരിഃ
പൂജ്യാത്പൂജ്യതരഃ സ ഏവ ഹി ന ചേത് കോ വാ തദാന്യോऽധികഃ | 82 ||

ആർയ്യപതേ ! പാർവ്വതീപതേ ! ഹരിഃ ഹി വിഷ്ണുഭഗവാൻ യാതൊന്നു ഹേതുവായിട്ട് ബാണത്വം വൃഷഭത്വം (നിന്തിരുവടിയുടെ) ബാണമെന്ന അവസ്ഥയേയും അർദ്ധവപുഷാ പകുതി ശരീരത്താൽ ഭാർയ്യാത്വം പത്നിയെന്ന അവസ്ഥയേയും ഘോണിത്വം പന്നിയായിരിക്കുക എന്ന അവസ്ഥയേയും സഖിതാ സഖിയുടെ ഭാവത്തേയും മൃദംഗവഹാതാ ച മൃദംഗം ചുമക്കുന്നവന്റെ അവസ്ഥയേയും ഇത്യാദി എന്നിങ്ങിനെയുള്ള രൂപം ദധൗ ച രൂപത്തേയും ധരിച്ചുവോ എന്നല്ല ത്വദ്പാദേ നിന്തിരുവടിയുടെ കാലടികളിൽ നയനാർപ്പണം കൃതവാൻ കണ്ണുകളേയും അർപ്പിച്ചുവോ ത്വദ്ദേഹഭാഗഃ സഃ ഏവ ഹി നിന്തിരുവടിയുടെ ശരീരാർദ്ധത്തോടുകൂടിയവനായ അദ്ദേഹംതന്നെ പൂജ്യാത് പൂജിക്കത്തക്കവരിലുംവെച്ച് പൂജ്യതരഃ ഏറ്റവും പൂജിക്കപ്പെ

ടേണ്ടവനായി ന ചേത് തദന്യഃ ഭവിക്കുന്നില്ലെങ്കിൽ അദ്ദേഹത്തേക്കാൾ അധികഃ കഃ വാ പ്രശസ്തനായവൻ ആർതന്നെയാണ് ?

ഹേ ഉമാവല്ലഭ ! ശ്രീമഹാവിഷ്ണു മുപ്പുരങ്ങളേയും ചുട്ടെരിച്ച നിന്തിരുവടിയുടെ ശരഭാവത്തെ കൈക്കൊണ്ടു; നിന്തിരുവടിയുടെ വാഹനമായ വൃഷഭമായി ചമഞ്ഞു; അങ്ങയുടെ ശരീരാർദ്ധമായി പത്നീഭാവത്തേയും, നിന്തിരുവടിയുടെ തൃപ്പാദങ്ങളെ കണ്ടെത്തുവാൻ വേണ്ടി വരാഹരൂപത്തേയും സ്വീകരിച്ചു; മോഹിനീരൂപത്തിൽ സഖിയായി ക്രീഡിച്ചു; പ്രദോഷനൃത്തം ചെയ്യുന്ന അവസരത്തിൽ മൃദംഗകൊട്ടുന്നവനായി; എന്നല്ല അങ്ങയുടെ പൊൽത്താരടികളെ ഉള്ളം കുളിരുമാറ് ദർശിക്കുകയും ചെയ്തു. ഈ കാരണങ്ങൾകൊണ്ട് അദ്ദേഹമാണല്ലോ ഏറ്റവും പൂജനീയൻ! അദ്ദേഹത്തേക്കാൾ ശ്രേഷ്ഠനായി വേറെ ആർതന്നെയാണുള്ളത് ?

ജനനമൃതിയുതാനാം സേവയാ ദേവതാനാം
ന ഭവതി സുഖലേശഃ സംശയോ നാസ്തി തത്ര |
അജനിമമൃതരൂപം സാംബമീശം ഭജന്തേ
യ ഇഹ പരമസൌഖ്യം തേ ഹി ധന്യാ ലഭന്തേ || 83 ||

ജനനമൃതിയുതാനാം ജനനവും മരണവുമുള്ളവരായ ദേവതാനാം സേവയാ മറ്റുള്ള ദേവന്മാരുടെ ഭജനംകൊണ്ട് സുഖലേശഃ ന ഭവതി, സുഖമല്പമെങ്കിലും ഭവിക്കുന്നില്ല. തത്ര ഇതിൽ സംശയഃ ന അസ്തി; സംശയമേയില്ല; അജനിം ജനനമില്ലാത്തവനും അമൃതരൂപം നാശമില്ലാത്തസ്വരൂപത്തോടുകൂടിയവനും സാംബം ഈശം അംബികാസമേതനുമായ ഈശ്വരനെ ഇഹ യേ ഭജന്തേ ഈ ജന്മത്തിൽ യതൊരുവൻ ഭജിക്കുന്നുവോ തേ ഹി ധന്യാഃ അവർതന്നെയാണ് ഭാഗ്യവാന്മാരായി പരമസൗഖ്യം ലഭന്തേ പരമാനന്ദത്തെ പ്രാപിക്കുന്നത്.

ജന്മനാശാദികളുള്ളവരായ അന്യദേവന്മാരെ ഭജിക്കുന്നതുകൊണ്ട് അല്പമെങ്കിലും സുഖം ലഭിക്കുകയില്ലെന്നത് തീർച്ചതന്നെ. ആദ്യന്തരഹിതനും അംബികാസമേതനുമായ ലോകേശ്വരനെ ആരൊരുവർ ഈ ജന്മത്തിൽ ഭജിക്കുന്നുവോ, അവൻതന്നെയാണ് അതിഭാഗ്യവാന്മാരായി ഉത്കൃഷ്ടമായ സൗഖ്യത്തെ അനുഭവിക്കുന്നത്.

ശിവ തവ പരിചര്യാസന്നിധാനായ ഗൌര്യ്യാ
ഭവ മമ ഗുണധുര്യ്യാം ബുദ്ധികന്യാം പ്രദാസ്യേ |
സകലഭുവനബന്ധോ സച്ചിദാനന്ദസിന്ധോ
സദയ ഹൃദയഗേഹേ സര്വദാ സംവസ ത്വം || 84 ||

ശിവ! സർവ്വമംഗളപ്രദനായി ഭവ ! ജഗത്കാരണനായിരിക്കുന്നോവേ ! ഗൗര്യ്യാ തവ പാർവ്വതീദേവിയോടുകൂടിയ നിന്തിരുവടിക്കു പരിചര്യ്യാസന്നിധാനായ അടുത്തിരുന്നുപചരിക്കുന്നതിന്നായി ഗുണധൂര്യ്യാം സദ്ഗുണവതിയായ മമ ബുദ്ധികന്യാം എന്റെ ബുദ്ധിയാകുന്ന കന്യകയെ പ്രദാസ്യേ തന്നേയ്ക്കാം ; സകലഭുവനബന്ധോ ലോകങ്ങൾക്കെല്ലാം ബന്ധുവായി സച്ചിദാനന്ദസിന്ധോ സത്, ചിത്, ആനന്ദം ഇവയ്ക്കിരിപ്പിടമായ സദയ കാരുണ്യശാലിയായിരിക്കുന്ന ദേവ ! ത്വം സർവ്വദാ നിന്തിരുവടി എല്ലായ്പോഴും ഹൃദയഗേഹേ എന്റെ ഹൃദയമാകുന്ന വസതിയിൽ സംവസ പാർത്തുകൊണ്ടാലും.

ഹേ സർവമംഗളപ്രദനായ ലോകേശ ! പാർവ്വതീസമേതനായ ഭവാനെ അടുത്തിരുന്നു ഉപചരിക്കുന്നതിന്നായി ഗുണങ്ങളെല്ലാം തികഞ്ഞ എന്റെ ബുദ്ധിയായ കന്യകയെ ഞാൻ നൽകിക്കൊള്ളാം. ലോകബാന്ധവനും

സച്ചിദാനന്ദസ്വരൂപിയായ ദയാനിധേ ! ഭവാൻ എന്റെ മനോമന്ദിരത്തിൽ വാസമുറപ്പിച്ചുകൊണ്ടാലും.

ജലധിമഥനദക്ഷോ നൈവ പാതാളഭേദീ
ന ച വനമൃഗയായാം നൈവ ലുബ്ധഃ പ്രവീണഃ |
അശനകുസുമഭൂഷാവസ്ത്രമുഖ്യാം സപര്യാം
കഥയ കഥമഹം തേ കല്പയാനീന്ദുമൌലേ || 85 ||

ഇന്ദുമൗലേ ! അഹം ചന്ദ്രചൂഡാ ! ഞാൻ ജലധിമഥനദക്ഷഃ സമുദ്രത്തെ കടയുന്നതിൽ സമർത്ഥൻ ന ഏവ അല്ലതന്നെ; പാതാളഭേദി ച ന പാതാളത്തെ പിളർക്കുന്നതിൽ ചതുരനുമല്ല; വനമൃഗയായാം കാട്ടുകളിൽ വേട്ടയാടുന്നതിൽ പ്രവീണഃ ലുബ്ധഃ ന ഏവ സമർത്ഥനായ കാട്ടാളനും അല്ല; തേ ആസനകുസുമ ഭൂഷാവസ്ത്രമുഖ്യാം സപര്യാം നിന്തിരുവടിക്ക് ആഹാരം, പുഷ്പം, ആഭരണം, വസ്ത്രം, എന്നിവകൊണ്ടുള്ള പ്രധാനമായ പൂജയെ കഥം കല്പയാമി എങ്ങിനെയാണ് ചെയ്യേണ്ടതു? കഥയ അരുളിച്ചെയ്താലും.

ഹേ ചന്ദ്രചൂഡ ! ഭവാന്റെ ആഹാരം വിഷം ! തലയിൽ ചൂടുന്നതു ചന്ദ്രൻ ; ഇവ രണ്ടും ലഭിപ്പാൻ ഒരു പാലാഴിമഥനം തന്നെ കഴിക്കേണം. ആഭരണം ഉരഗങ്ങൾ, അവയെ പാതളം ഭേദിച്ച് അവിടെനിന്നുതന്നെ കൊണ്ടുവരേണം. ഉടയാട പുലിത്തോൽ വനചരനായ വേടനു മാത്രമേ അത് ലഭിക്കുകയുള്ളൂ. ഇങ്ങിനെയിരിക്കെ സമുദ്രമഥനത്തിന്നോ, പാതാളഭേദനത്തിന്നോ, വേട്ടയാടുന്നതിന്നോ പാടവമില്ലാത്തവനായ ഞാൻ എന്തൊന്നിനെയാണ് അങ്ങയ്ക്കു നിവേദിച്ച് പൂജിക്കുന്നത് ? അരുളിച്ചെയ്താലും (എന്നു ഭക്തന്റെ ഇച്ഛാഭംഗം).

പൂജാദ്രവ്യസമൃദ്ധയോ വിരചിതാഃ പൂജാം കഥം കർമ്മഹേ
പക്ഷിത്വം ന ച വാ കിടിത്വമപി ന പ്രാപ്തം മയാ ദുർല്ലഭം |
ജാനേ മസ്തകമംഘ്രിപല്ലവമുമാജാനേ ന തേഽഹം വിഭോ
ന ജ്ഞാതം ഹി പിതാമഹേന ഹരിണാ തത്ത്വേന തദ്രൂപിണാ || 86 ||

ഉമാജാനേ ഉമാപതേ ! പൂജാദ്രവ്യസമൃദ്ധയോ വിരചിതാഃ പൂജാം കഥം കർമ്മഹേ പൂജാദ്രവ്യങ്ങളെല്ലാം ധാരാളം ശേഖരിച്ച്; ആരാധനയേ എങ്ങിനെയാണ് ചെയ്യേണ്ടത് ? ദുർലഭം ലഭിക്കപ്പെടുവാൻ കഴിയാത്ത പക്ഷിത്വം ന ച വാ കിടത്വം അപി മയാ ന പ്രാപ്തം പക്ഷിയാവുക എന്ന അവസ്ഥയോ എന്നല്ല പന്നിയാവുക എന്ന സ്ഥിതിയോ എന്നാൽ പ്രാപിക്കപ്പെട്ടിട്ടില്ല. വിഭോ ഹേ സർവ്വേശ്വര ! അഹം തേ മസ്തകം ഞാൻ ഭവാന്റെ ശിരസ്സിനേയും അംഘ്രിപല്ലവം കാൽത്തളിരിനേയും ന ജാനേ അറിയുന്നില്ല. തത്ത്വേന തദ്രൂപിണാ പിതാമഹേന വാസ്തവത്തിൽ ആ സ്വരൂപത്തെതന്നെ ധരിച്ച ബ്രഹ്മാവിനാലും ഹരിണാ വിഷ്ണുവിനാലും കൂടി ന ജ്ഞാതം ഹി അറിയപ്പെട്ടിട്ടില്ലല്ലോ.

ഹേ ഉമാജാനേ! ഒരുവിധം പണിപ്പെട്ടു പൂജാദ്രവ്യങ്ങളെല്ലാം ശേഖരിക്കുന്നുവെങ്കിലും ഞാനെങ്ങിനെയാണ് അങ്ങയെ പൂജിക്കേണ്ടത് ? അങ്ങയുടെ ശിരസ്സെവിടെയെന്നറിയുവാൻ പരിശ്രമിക്കാവുന്ന വിധത്തിൽ ഒരു (ഹംസ) പക്ഷിയുടെ രൂപമോ, പാദങ്ങളറിയാവുന്നവിധം ഒരു പന്നിയുടെ സ്വരൂപമോ ധരിപ്പാന് ഞാൻ ശക്തനുമല്ല. വാസ്തവത്തിൽ ആ രൂപങ്ങളെ കൈക്കൊണ്ട ബ്രഹ്മദേവൻ മഹാവിഷ്ണു എന്നിവരുംകൂടി ആ സ്ഥാനങ്ങൾ കണ്ടു പിടിക്കുവാൻ കഴിയാത്തവരായിട്ടാണല്ലോ പിൻവാങ്ങിയത് ?

അശനം ഗരളം ഫണീ കലാപോ
വസനം ചർമ്മ ച വാഹനം മഹോക്ഷഃ |
മമ ദാസ്യസി കിം കിമസ്തി ശംഭോ
തവ പാദാംബുജഭക്തിമേവ ദേഹി || 87 ||

ശംഭോ തവ ഹേ ഭഗവൻ ! നിന്തിരുവടിയുടെ അശനം ഗരളം ആഹാരമാവട്ടെ വിഷമാണ് കലാപഃ ഫണീ ആഭരണമോ സർപ്പം; വസനം ച ചർമ വസ്ത്രമാണെങ്കിൽ തോൽ വാഹനം മഹോക്ഷഃ വാഹനം കാളയും; മമ കിം ദാസ്യസി ? എനിക്ക് എന്തൊന്നാണ് തന്നരുളുക? കിം അസ്തി? എന്തൊന്നാണ് തരുവാനുള്ളത് ? തവ പാദാംബുജ ഭക്തിം ഏവ ദേഹി നിന്തിരുവടിയുടെ പദപങ്കജത്തിലുള്ള ഭക്തിയെതന്നെ തന്നരുളിയാലും.

ഹേ ദേവ ! അങ്ങാവട്ടെ വിഷം ഭക്ഷിച്ചുപജീവിക്കുന്നവൻ , അങ്ങയുടെ ആഭരണം സർപ്പം; ഉടയാട പുലിത്തോൽ ; വാഹനമോ ഒരു കാള. ഇങ്ങിനെ ജീവിക്കുന്ന ഭവാന്റെ പക്കല് എനിക്കു തരുവാനെന്തൊന്നാണുള്ളതു ? അതിനാൽ അനുനിമിഷവും അങ്ങയെതന്നെ ഭജിക്കുന്ന എനിക്ക് അങ്ങയുടെ പാദഭക്തിയെതന്നെ അനുഗ്രഹിച്ചരുളിയാലും.

യദാ കൃതാംഭോനിധിസേതുബന്ധനഃ
കരസ്ഥലാധഃകൃതപർവ്വതാധിപഃ |
ഭവാനി തേ ലംഘിതപദ്മസംഭവഃ
തദാ ശിവാർച്ചാസ്തവഭാവനക്ഷമഃ || 88 ||

ശിവ ! യദാ ഹേ മംഗളമൂർത്തേ ! യാതൊരു സമയത്ത് കൃതാംഭോനിധി സേതുബന്ധനഃ സമുദ്രത്തിൽ അണകെട്ടിയവനും കരസ്ഥാലാധഃകൃതപർവ്വതാധിപഃ ഉള്ളംകൈകൊണ്ട് അമർത്തപ്പെട്ട പർവ്വതത്തോടുകൂടിയവനും ലംഘിതപദ്മസംഭവഃ ബ്രഹ്മാവിനെ

അതിക്രമിച്ചവനമായി ഞാൻ ആയ്ത്തീരുമോ തദാ തേ അപ്പോൾ നിന്തിരുവടിയെ അർച്ചസ്തവ ഭാവനക്ഷമഃ അർച്ചിക്കുക, സ്തുതിക്കുക, ധ്യാനിക്കുക എന്നിവകൊണ്ട് പൂജിക്കുന്നതിൽ സമർത്ഥനായി ഭവാനി ഭവിക്കുമായിരുന്നു.

സമുദ്രത്തിൽ സേതുബന്ധിച്ച ശ്രീരാഘവനായോ, വിന്ധ്യാചലത്തെ ഉള്ളംകൈകൊണ്ടമർത്തിയ അഗസ്ത്യമഹർഷിയായോ, സൃഷ്ടികർമ്മം നടത്തുന്ന ബ്രഹ്മദേവനായോ ഞാനായിത്തീരുന്ന പക്ഷം, അങ്ങയെ ആരാധിക്കുകയും, കീർത്തിക്കുകയും, ധ്യാനിക്കുകയും ചെയ്യുന്നതിൽ സമർത്ഥനായിത്തീരുമായിരുന്നു.

നതിഭിർന്നതിഭിസ്ത്വമീശപൂജാ-
വിധിഭിർധ്യാനസമാധിഭിർന്ന തുഷ്ടഃ |
ധനുഷാ മുസലേന ചാശ്മഭിർവാ
വദ തേ പ്രീതികരം തഥാ കരോമി || 89 ||

ഈശ! ത്വം ജഗദീശ്വര! നിന്തിരുവടി നതിഭിഃ നമസ്കാരങ്ങളെക്കൊണ്ടും നതിഭിഃ സ്തോത്രങ്ങളെക്കൊണ്ടും പൂജാവിധിഭിഃ പൂജാവിധികൾകൊണ്ടും ധ്യാനസമാധിഭിഃ ധ്യാനം സമാധി എന്നിവകൊണ്ടും നതു തുഷ്ടഃ; സന്തുഷ്ടനായിട്ടില്ല; ധനുഷാ മുസലേന ച വില്ലുകൊണ്ടോ ഉലയ്ക്കകൊണ്ടോ അശ്മഭിഃ വാ തേ കല്ലുകൾകൊണ്ടോ നിന്തിരുവടിക്കു പ്രീതികരം വദ തഥാ കരോമി സന്തോഷപ്രദമായിരിക്കുന്നത് പറഞ്ഞുതന്നാലും അപ്രകാരം ചെയ്തുകൊള്ളാം.

ഹേ ദേവ ! നമസ്കാരം, സ്തോത്രം, പൂജ, ധ്യാനം, സമാധി എന്നിവകൊണ്ടൊന്നും നിന്തിരുവടി സന്തുഷ്ടനാവുന്നില്ല. വില്ലുകൊണ്ടോ,

കല്ലുകൾകൊണ്ടോ ഉലക്കകൊണ്ടോ യാതൊന്നു കൊണ്ടാണ് ഞാൻ അങ്ങയെ പൂജിക്കേണ്ടത് ? പറഞ്ഞരുളിയാലും.

[എത്രയോ കഠിനമായ തപസ്സുചെയ്തിട്ടും അർജ്ജുനനു പ്രത്യക്ഷനാവാതിരുന്ന ദേവൻ വില്ലുകൊണ്ടുള്ള അടിയേറ്റപ്പോഴേ സന്തുഷ്ടനായി വരം നല്കിയുള്ളൂ. പരമഭക്തയായിരുന്ന ബിംബസ്സാരികയെന്ന വൃദ്ധയെ പരീക്ഷിപ്പാന് വേണ്ടി കാപാലിക വേഷം ധരിച്ചുചെന്ന ദേവനെ ഭജിച്ചുഭജിച്ചു മടുത്തിരുന്ന അവൾ ഉലയ്ക്കകൊണ്ടടിച്ചപ്പോഴാണ് അവൾക്കു സായൂജ്യം ലഭിച്ചത്. വേറൊരു ഭക്തശിഖാമണിയായ വേടൻ ഭഗവാനെ കണ്ട്, പിടികൂടുന്നതിന്നായി പിൻതുടർന്നു. പിടികൂവാൻ വിഷമമാണെന്നു കണ്ടപ്പോൾ കവണയിൽ കല്ലിട്ടെറിഞ്ഞ് ദേവന്റെ കാലൊടിച്ചു. ദേവൻ പ്രസാദിച്ച് അവനും മുക്തി നൽകി. പ്രസ്തുത പുരാണ കഥകളാണ് ഈ ശ്ലോകത്തിൽ സൂചിപ്പിക്കുന്നത് ]

> വചസാ ചരിതം വദാമി ശംഭോ-
> രഹമുദ്യോഗവിധാസു തേഽപ്രസക്തഃ |
> മനസാ കൃതിമീശ്വരസ്യ സേവേ
> ശിരസാ ചൈവ സദാശിവം നമാമി || 90 ||

അഹം തേ ഞാൻ നിന്തിരുവടിയുടെ ഉദ്യോഗവിധാസു അപ്രസക്തഃ ഏകാഗ്രമായ ധ്യാനവിദികളിൽ പരിചയമില്ലാത്തവൻ ; വചസാ ശംഭോഃ വാക്കുകൊണ്ട് ശ്രീശംഭുവിന്റെ ചരിതം വദാമി ചരിതത്തെ വർണ്ണിച്ചുകൊള്ളുന്നു; മനസാ ഈശ്വരസ്യ മനസ്സുകൊണ്ട് ഈശ്വരന്റെ ആകൃതിഃ സേവേ സ്വരൂപത്തെ ധ്യാനിച്ചുകൊള്ളുന്നു. ശിരസാ ശിരസ്സുകൊണ്ട് സദാശിവം ഏവ സദാശിവനെത്തന്നെ നമാമി ച നമസ്കരിക്കുകയും ചെയ്തുകൊള്ളുന്നു.

അങ്ങയുടെ പരിചാർയ്യവിധികളിൽ എനിക്ക് അല്പവും പരിചയം പോരാ; അതിനാൽ വാക്കുകൾകൊണ്ട് ഭഗവച്ചരിതങ്ങളെ വർണ്ണിച്ച് കീർത്തിക്കുകയും മനസ്സുകൊണ്ട് അങ്ങയുടെ സ്വരൂപത്തെ ധ്യാനിക്കുകയും ശിരസ്സുകൊണ്ട് അങ്ങയെ നമസ്കരിക്കുകയും ചെയ്തുകൊള്ളുന്നു.

ആദ്യാഽവിദ്യാ ഹൃദ്ഗതാ നിർഗ്ഗതാസീ-
ദ്വിദ്യാ ഹൃദ്യാ ഹൃദ്ഗതാ ത്വത്പ്രസാദാത് |
സേവേ നിത്യം ശ്രീകരം ത്വത്പദാബ്ജം
ഭാവേ മുക്തേർഭാജനം രാജമൌലേ || 91 ||

രാജമൗലേ ചന്ദ്രചൂഡ! ഹൃദ്ഗതാ ഹൃദയത്തിൽ കുടികൊണ്ടിരുന്ന ആദ്യാ അവിദ്യാ ആദിയില്ലുണ്ടായിരുന്ന അജ്ഞാനം ത്വത് പ്രസാദാത് അങ്ങയുടെ പ്രസാദംകൊണ്ട് നിർഗ്ഗതാ ആസീത് വിട്ടകന്നുപോയി; ഹൃദ്യ വിദ്യാ മനോഹരമായ ജ്ഞാനം ഹൃദ്ഗതാ ഹൃദയത്തിൽ പ്രവേശിച്ചുകഴിഞ്ഞു; ശ്രീകരം ഐശ്വര്യത്തെ നൽകുന്നതും മുക്തേഃ ഭാജനം മുക്തിക്ക് ഇരിപ്പിടവുമായ ത്വത് പദാബ്ജം നിന്തിരുവടിയുടെ തൃപ്പാദപദ്മത്തെ ഭാവേ നിത്യം സേവേ മനസ്സിൽ എപ്പോഴും സേവിച്ചുകൊള്ളുന്നു.

ഹേ രാജമൗലേ ! ആദ്യമുണ്ടായിരുന്ന അജ്ഞാനം അടിയോടെ വിട്ടകന്നുകഴിഞ്ഞു. നിതാന്തസുന്ദരവും അതിനിർമ്മലവുമായ ജ്ഞാനം ഹൃദയത്തിൽ പ്രവേശിച്ചുകഴിഞ്ഞു; ഐശ്വര്യപ്രദവും മോക്ഷത്തിന്നു നിദാനവുമായ നിന്തിരുവടിയുടെ തൃച്ചേവടികളെ സേവിച്ചുകൊള്ളുന്നു.

ദൂരീകൃതാനി ദുരിതാനി ദുരക്ഷരാണി
ദൌഭാഗ്യദുഃഖദുരഹംകൃതിദുർവചാംസി |
സാരം ത്വദീയചരിതം നിതരാം പിബന്തം
ഗൌരീശ മാമിഹ സമുദ്ധര സത്കടാക്ഷൈഃ || 92 ||

ഗൗരീശ ! ദുരക്ഷരാണി ഉമാവല്ലഭ ! ദുരക്ഷരങ്ങൾകൊണ്ടു സൂചിപ്പിക്കപ്പെട്ടിരിക്കുന്നതായും ദുരിതാനി ദുരിതങ്ങളാൽ വന്നു ചേർന്നിരിക്കുന്നവയുമായ ദൗർഭാഗ്യദുഃഖദുരഹംകൃതിദിർവചാംസി ദൗർഭാഗ്യം, ദുഃഖം, ദുരഹങ്കാരം, ദുർഭാഷണം എന്നിവയെല്ലാം ദൂരികൃതാനി; നീക്കംചെയ്യപ്പെട്ടിരിക്കുന്നു; സാരം അതിശ്രേഷ്ഠമായിരിക്കുന്ന ത്വദീയചരിതം അങ്ങയുടെ ചരിതാമൃതത്തെ നിതരാം പിബന്തം ഇടവിടാതെ പഠനംചെയ്തുകൊണ്ടിരിക്കുന്ന മാം ഇഹ എന്നെ ഈ ജന്മത്തിൽതന്നെ സത്കടാക്ഷൈഃ കരുണാകടാക്ഷങ്ങൾകൊണ്ട് സമുദ്ധര കരകയറ്റിയാലും.

ഹേ ദേവ ! ബ്രഹ്മാവിനാൽ എഴുതപ്പെട്ടിരിക്കുന്നവയും ദുരിതഫലമായി വന്നുചേർന്നിരിക്കുന്നവയുമായ ദൗർഭാഗ്യം, വ്യസനം, അഹങ്കാരം, ദുർഭഷണം എന്നിവയെല്ലാം നീങ്ങിപ്പോയിരിക്കുന്നു; അത്യുത്തമമായ അങ്ങയുടെ ചരിതാമൃതത്തെ അനുനിമിഷവും പാനംചെയ്തുകൊണ്ടിരിക്കുന്ന എന്നെ കരുണയോടെ കടാക്ഷിച്ചരുളിയാലും.

സോമകലാധരമൌലൌ
കോമളഘനകന്ധരേ മഹാമഹസി |
സ്വാമിനി ഗിരിജാനാഥേ
മാമകഹൃദയം നിരന്തരം രമതാം || 93 ||

സോമകലാധരമൌലൌ മൗലിയിൽ ചന്ദ്രക്കല ചാർത്തിയവനും കോമളഘനകന്ധരേ കാർമുകിൽപോലെ കമനീയമായ

കഴുത്തോട്ടുകൂടിയവനും മഹാമഹസി അതിതേജസ്വിയുമായ ഗിരിജാനാഥേ പാർവ്വതി പതിയായ സ്വാമിനി ദേവനിൽ മാമകഹൃദയം എന്റെ മനസ്സ് നിരന്തരം രമതാം ഇടവിടാതെ രമിക്കട്ടെ.

മൗലിയിൽ ചന്ദ്രകലയണിഞ്ഞവനും നീലകണ്ഠനും തേജോനിധിയുമായ പാർവ്വതീപതിയില് എന്റെ ഹൃദയം എല്ലായ്പോഴും രമിക്കട്ടെ.

സാ രസനാ തേ നയനേ
താവേവ കരൌ സ ഏവ കൃതകൃത്യഃ |
യാ യേ യൌ യോ ഭർഗ്ഗം
വദതീക്ഷേതേ സദാർച്ചതഃ സ്മരതി || 94 ||

യാ യാതൊരു നാവ് സദാ എല്ലായ്പോഴും ഭർഗ്ഗം വദതി പരമശിവനെ സ്തുതിക്കുന്നുവോ സാ അതുതന്നെയാണ് രസനാ നാവ്; യേ ഈക്ഷേതേ യാതൊരു കണ്ണുകൾ ദർശിക്കുന്നുവോ തേ നയനേ അവതന്നെയാണ് കണ്ണുകൾ; യൌ അർച്ചതഃ യാതൊരു കൈകൾ പൂജിക്കുന്നുവോ തൌ ഏവ കരൌ അവതന്നെയാണ് കൈകൾ; യഃ സ്മരതി യാതൊരുവൻ സ്മരിക്കുന്നുവോ സഃ ഏവ അവൻ തന്നെയാണ് കൃതകൃത്യഃ കൃതകൃത്യതയെ പ്രാപിച്ചവൻ.

ഭഗവനേ സ്തോത്രംചെയ്യുന്ന രസനയും ഭഗവദ്ദർശനം ചെയ്യുന്ന നേത്രങ്ങളും പൂജിക്കുന്ന ധ്യാനിക്കുന്ന ദേഹവും ആണ് കൃതകൃത്യതയെ പ്രാപിക്കുന്നത്.

അതിമൃദുലൌ മമ ചരണാ-
വതികഠിനം തേ മനോ ഭവാനീശ |
ഇതി വിചികിത്സാം സംത്യജ
ശിവ കഥമാസീദ്ഗിരൌ തഥാ പ്രവേശഃ || 95 ||

ഭവാനീശ! ഭവാനീപതേ! മമ ചരണൗ എന്റെ കാലിണകൾ അതിമൃദുലൗ; മാർദ്ദവമേറിയവ; തേ മനഃ അതികഠിനം നിന്റെ മനസ്സ് ഏറ്റവും കഠിനമായത് ഇതി വിചികിത്സാം എന്നുള്ള സംശയത്തെ സന്ത്യജ; വിട്ടൊഴിച്ചാലും; ശിവ! ദേവ! ഗിരൗ തഥാ വേശഃ പർവ്വതത്തിൽ അപ്രകാരമുള്ള സഞ്ചാരം കഥം ആസീത്? എങ്ങിനെ സംഭവിച്ചു?

ഹേ ദേവ ! നിന്തിരുവടിയുടെ അതിമൃദുലമായ കാൽകൊണ്ട് കാഠിന്യമേറിയ എന്റെ ഹൃദയത്തിൽ സഞ്ചരിക്കുന്നതെങ്ങിനെ എന്ന വിചാരമുണ്ടായിരിക്കാം. പർവ്വതസഞ്ചാരിയായ ഭവാന്ന് അങ്ങിനെ ഒരു വിചാരമേ ആവശ്യമുള്ളതായി കാണപ്പെടുന്നില്ല.

ധൈര്യാങ്കുശേന നിഭൃതം
രഭസാദാകൃഷ്യ ഭക്തിശൃംഖലയാ |
പുരഹര ചരണാലാനേ
ഹൃദയമദേഭം ബധാന ചിദ്യന്ത്രൈഃ || 96 ||

പുരഹര! മുപ്പുരങ്ങളേയും നശിപ്പിച്ചവനേ! ഹൃദയമദേഭം മനസ്സാകുന്ന മദിച്ച മാതംഗത്തെ ധൈർയ്യങ്കുശേന ധൈർയ്യമാകുന്ന തോട്ടികൊണ്ട് രഭസാത് ആകൃഷ്യ വേഗത്തിൽ ആകർഷിച്ച് ഭക്തിശൃംഖലയാ ഭക്തിയാകുന്ന ചങ്ങലകൊണ്ട് ചരണാളാനേ നിന്തിരുവടിയുടെ പാദപങ്കജമാകുന്ന കെട്ടുതറയിൽ ചിദ്യന്ത്രൈഃ ബ്രഹ്മജ്ഞാനമാകുന്ന യന്ത്രങ്ങളാൽ നിഭൃതം ബധാന മുറുകെ ബന്ധിച്ചാലും.

മുപ്പുരാരേ ! മദമിളകിയ എന്റെ മനസ്സാകുന്ന ആനയെ ധൈർയ്യമാകുന്ന തോട്ടികൊണ്ട് അടക്കി ഭക്തിയാകുന്ന ചങ്ങലകൊണ്ടു നിന്തിരുവടി തൃപ്പാദത്തോടു ചേർത്തു മുറുകെ ബന്ധിച്ചരുളിയാലും.

പ്രചരത്യഭിതഃ പ്രഗല്ഭവൃത്ത്യാ
മദവാനേഷ മനഃ കരീ ഗരീയാൻ |
പരിഗൃഹ്യ നയേന ഭക്തിരജ്ജ്വാ
പരമ സ്ഥാണുപദം ദൃഢം നയാമും || 97 ||

പരമ! പരമേശ്വര! മദവാൻ ഗരീയാൻ മദിച്ചതും വമ്പിച്ചതുമായ ഏഷഃ മനഃകരീ ഈ എന്റെ മനസ്സാകുന്ന ആന പ്രഗൽഭവൃത്യാ തടുപ്പാൻ കഴിയാത്തവിധം അഭിതഃ പ്രചരതി ചുറ്റും ഓടിനടക്കുന്നു; അമും ഭക്തിരജ്ജ്വാ ഇതിനെ ഭക്തിയാകുന്ന കയറുകൊണ്ട് നയേന പരിഗൃഹ്യ നയത്തിൽ പിടിച്ചുകെട്ടി സ്ഥാണു പദം സുസ്ഥിരമായ സ്ഥാനത്തേക്ക് ദൃഢം നയ പിടിയിൽനിന്നും വിട്ടുപോകാത്തവിധം ബലമായി നയിക്കേണമേ.

ഹേ ഈശ! മദംകൊണ്ടതും വമ്പിച്ചതുമായ എന്റെ മനസ്സാകുന്ന ഈ കുലയാന അടക്കുവാൻ കഴിയാത്തവിധം ഇതാചുറ്റും ഓടിത്തിരിയുന്നു; ഇതിനെ ഭക്തിയാകുന്ന കയറുകൊണ്ട് ചാതുർയ്യത്തോടെ പിടിച്ചുകെട്ടി ശാശ്വതമായ സ്ഥാനത്തേക്കു ദൃഢമായി പിടിച്ചുകൊണ്ടുപോയി ചേർത്തേണമേ.

സർവ്വാലങ്കാരയുക്താം സരലപദയുതാം സാധുവൃത്താം സുവർണ്ണം
സദ്ഭിഃസംസ്തൂയമാനാം സരസഗുണയുതാം ലക്ഷിതാം ലക്ഷണാഢ്യാം |
ഉദ്യദ്ഭൂഷാവിശേഷാമുപഗതവിനയാം ദ്യോതമാനാർത്ഥ രേഖാം
കല്യാണീം ദേവ ഗൌരീപ്രിയ മമ കവിതാകന്യകാം ത്വം ഗൃഹാണ || 98 ||

ഗൗരീപ്രിയ ദേവ ഉമാകാന്തനായ ഈശ്വ! സർവ്വാലങ്കാരയുക്താം ഉപമ മുതലായ എല്ലാവിധ അലങ്കാരങ്ങളോടുകൂടിയതും, എല്ലാ ആഭരണങ്ങളോടുകൂടിയതും സരളപ്രദയുതാം മൃദുപദങ്ങളോടുകൂടിയതും,

മൃദുവായ കാലുകളോടുകൂടിയവളും സാധുവൃത്താം ആര്യ, മുതലായ നല്ല വൃത്തങ്ങളോടുകൂടിയതും, സച്ചരിതയും സുവർണ്ണാം മൃദുക്കളായ അക്ഷരങ്ങളോടുകൂടിയതും നല്ല നിറത്തോടുകൂടിയവളും സംസ്തുയമാനാം സ്തുരിക്കപ്പെട്ടതും, സ്തുതിക്കപ്പെട്ടവളും സരസഗുണയുതാം ശൃംഗാരം തുടങ്ങിയ രസങ്ങളിണങ്ങിയ മാധുര്യം മുതലായ ഗുണങ്ങളോടുകൂടിയതും, ശൃംഗാരാദിരസങ്ങളോടും ഔദാര്യം മുതലായ ഗുണങ്ങളോടും കൂടിയവളും ലക്ഷിതാം പ്രതിപാദ്യവസ്തുവോടുകൂടിയതും, കന്യാർത്ഥികളാൽ വരണിയയായ് നിശ്ചയിക്കപ്പെട്ടവളും ലക്ഷണാഢ്യാം കാവ്യലക്ഷണങ്ങളോടുകൂടിയതും സ്ത്രീലക്ഷണങ്ങളെല്ലാം തികഞ്ഞവളും ഉദ്യത്ഭൂഷാവിശേഷാം പ്രകാശിക്കുന്ന ശബ്ദാലങ്കാരങ്ങളോടുകൂടിയതും, സൗശില്യാദി ഗുണവിശേഷങ്ങളർന്നവളും ഉപഗതവിനയാം കവിവിനയത്തോടുകൂടിയതും, വിനയഗുണത്തോടുകൂടിയവളും ദ്യോതമാനർത്ഥരേഖാം പ്രാകാശിക്കുന്ന അർത്ഥപാരംപര്യത്തോടു കൂടിയതും, പ്രകാശിക്കുന്ന ധനരേഖയോടുകൂടിയവളും കല്യാണീം അർത്ഥപുഷ്ടിയോടുകൂടിയതും, കല്യാണഗുണങ്ങളോടുകൂടിയവളും ആയ മമ കവിതാകന്യാം എന്റെ കവിതാകന്യയെ ത്വാം ഗൃഹാണ് നിന്തിരുവടി കൈകോണ്ടരുളിയാലും.

ഹേ ഉമാപതേ! നന്നായലങ്കരിക്കപ്പെട്ടവളും സരസപദ വിന്യാസത്തോടുകൂടിയവളും സാധുവൃത്തയും വർണ്ണഗുണമിണങ്ങിയവളും സജ്ജനസത്കൃതയും സരസഗുണങ്ങളാർന്നവളും എല്ലാവരാലും ലക്ഷീകരിക്കപ്പെട്ടവളും സകലവിധ ലക്ഷണങ്ങളുമുള്ളവളും വിശിഷ്ടാലങ്കാരങ്ങളാൽ അഴകാർന്ന് വിളങ്ങുന്നവളും വിനയഗുണസമ്പന്നയും തെളിഞ്ഞുകാണുന്ന ശുഭരേഖയോടുകൂടിയവളും മംഗളവിഗ്രഹയുമായ എന്റെ കവിതയാകുന്ന കന്യകയെ അവിടുന്നു സ്വീകരിച്ചരുളിയാലും.

ഇദം തേ യുക്തം വാ പരമശിവ കാരുണ്യജലധേ
ഗതൌ തിർയ്യഗ്്രൂപം തവ പദശിരോദർശനധിയാ |
ഹരിബ്രഹ്മാണൌ തൌ ദിവി ഭുവി ചരന്തൌ ശ്രമയുതൌ
കഥം ശംഭോ സ്വാമിൻ കഥയ മമ വേദ്യോ$സി പുരതഃ || 99 ||

കാരുണ്യജലധേ! കരുണാസിന്ധോ! പരമശിവ! തവ മംഗളമൂർത്തേ! നിന്തിരുവടിയുടെ പദശിരോദർശനധിയാ പാദവും ശിരസ്സും കാണേണമെന്ന ആഗ്രഹത്തോടെ തിർയ്യഗ്്രൂപം ഗതൌ തിർയ്യക്സ്വരൂപത്തെ ധരിച്ച തൌ ഹരിബ്രാഹ്മണൌ ആ വിഷ്ണുവും ബ്രഹ്മദേവനും ദിവി ഭുവി ആകാശത്തിലും ഭൂമിയിലും ചരന്തൌ സഞ്ചരിക്കുന്നവരായി ശ്രമയുതൌ ഓട്ടേറേ കഷ്ടപ്പെട്ടു സ്വാമിൻ ശംഭോ ! ലോകേശ ! മമ പുരതഃ എന്റെ മുമ്പിൽ കഥം വേദ്യഃ അസി? എങ്ങിനെയാണ് പ്രത്യക്ഷനായിത്തീരുക ? കഥയ പറഞ്ഞാലും തേ ഇദം യുക്തം വാ ? അങ്ങക്ക് ഇത് യോജിച്ചതായിരിക്കുമോ ?

ഹേ ദേവ ! അങ്ങയുടെ തൃപ്പാദത്തേയും തിരുമുടിയേയും ദർശിക്കേണമെന്ന ഉൽകണ്ഠയോടേ തീർയ്യക്കുകളുടെ രൂപം ധരിച്ച് മഹാവിഷ്ണുവും ബ്രഹ്മദേവനും ഭൂമിയിലും ആകാശത്തിലും സഞ്ചരിച്ചുകൊണ്ട് ഒട്ടേറെ കഷ്ടപ്പെട്ടു. എന്നിട്ടും അതിന്ന് സാധിക്കാതെ പിൻതാങ്ങി. ഇത് അങ്ങക്ക് അനുയോജിച്ചതാണോ? ഇങ്ങിനെയിരിക്കെ ഈ ഏറ്റവും ഏളിയവനായ എനിക്ക് എങ്ങിനെയാണ് അവിടുന്ന് ദർശനം നൽകുക ?

സ്തോത്രേണാലമഹം പ്രവച്മി ന മൃഷാ ദേവാ വിരിഞ്ചാദയഃ
സ്തുത്യാനം ഗണനാപ്രസംഗസമയേ ത്വാമഗ്രഗണ്യം വിദുഃ |
മാഹാത്മ്യാഗ്രവിചാരണപ്രകരണേ ധാനാതുഷസ്തോമവ-
ദ്ധൂതാസ്ത്വാം വിദുരുത്തമോത്തമഫലം ശംഭോ ഭവത്സേവകാഃ || 100 ||

ശംഭോ! അല്ലേ ഭഗവൻ! സ്തോത്രേണ അലം സ്തുരിവചനങ്ങൾ പരിപൂർണ്ണമായി അഹം ഞാൻ മൃഷാ ന പ്രവച്മി; പഴുതായൊന്നും പറയുന്നില്ല; ഭവത്സേവകാഃ അങ്ങയുടെ പാദഭക്തന്മാരായ വിരിഞ്ചാദയഃ ബ്രഹ്മാവു മുതലായ ദേവാഃ ദേവന്മാര് സ്തുത്യാനാം സ്തോത്രം ചെയ്യാൻ അർഹതയുള്ളവരെ ഗണനാപ്രസംഗസമയേ എണ്ണിക്കണക്കാക്കുവാൻ ആരംഭിച്ചപ്പോൾ ത്വാം നിന്തിരുവടിയെയാണ് അഗ്രഗണ്യം വിദുഃ അഗ്രഗണ്യനായി തീരുമാനിച്ചിരിക്കുന്നതു മഹാത്മ്യാഗ്രവിചാരണപ്രകരണേ മാഹാത്മ്യത്തിന്റെ ഒന്നാമത്തെ ആലോചനയിൽ ധാനാതുഷസ്തോമവത് ചെറിയ ധാന്യങ്ങളുടെ ഉമിപോലെ ധൂതാഃ പറപ്പിക്കപ്പെട്ട് ത്വാം നിന്തിരുവടിയെ ഉത്തമോത്തമഫലം വിദുഃ എല്ലാറ്റിലുംവെച്ച് ശ്രേഷ്ഠമായ ഫലമെന്ന് തീർച്ചപ്പെടുത്തിയിരിക്കുന്നു.

ഹേ ഭഗവൻ ! ഞാൻ വെറുതെയൊന്നും പറയുന്നില്ല; സ്തുതിച്ചതും മതിയാക്കുകയാണ് ത്വത്പാദഭക്തന്മാരായ നാന്മുഖൻ മുമ്പായ ദേവകളെല്ലാം അങ്ങയെത്തന്നെയാണ് സ്തുത്യർഹന്മാരില് അഗ്രഗണ്യനായി തിരഞ്ഞെടുത്തിരിക്കുന്നത്. മഹാത്മാക്കളിൽവെച്ച് പ്രഥമസ്ഥാനവും അങ്ങയ്ക്കുതന്നെയാണ് നല്കിയിരിക്കുന്നതും.

|| ഇതി ശ്രീമച്ഛങ്കരാചാര്യവിരചിത ശിവാനന്ദലഹരീ സംപൂർണ്ണം ||